# THE CHURCH WEEKLY

| Vol. VI | SUNDAY 2nd MARCH 1952 | PRICE 2 ANNAS PER COPY | NO. 8 |
|---|---|---|---|

## REAL ECONOMICS

### (A SERMON BY GANDHIJI)

II

*(We reproduce below the second part of Mahatma Gandhi's address to the Students of Muir College, Allahabad delivered on 22nd December 1916. The first part appeared in last issue)*

"And he (the rich young ruler) was sad at that saying and went away grieved, for he had great possessions. And Jesus looked round about and said unto his disciples. "How hardly shall they that have riches enter into the Kingdom of God." And the disciples were astonished at his words. But Jesus answereth again and saith unto them "Children, how hard is it for them that trust in riches to enter into the Kingdom of God. It is easier for a Camel to go through the eye of a needle than for a rich man to enter into the Kingdom of God"

There you have an eternal rule of life stated in the noblest words the English language is capable of producing. But the disciples nodded unbelief as we do even to this day. To him they said as we today. "But look how the law fails in practice. If we sell all and have nothing, we shall have nothing to eat. We must have some money or we cannot even be reasonably moral." So they state their case thus. And they were astonished out of measure saying among themselves "Who then can be saved?" And Jesus looking upon them saith, "With men it is impossible, but not with God, for with God all things are possible.

Then Peter began to say unto him "Lo we have left all, and have followed thee" And Jesus answered and said: "Verily I say unto you, there is no man that has left house or brethren or sisters, or father or mother, or wife or children, or lands for my sake and the Gospels but shall receive a hundredfold, now in this time, houses and brethren and sisters and mothers and children and land and in the world to come eternal life. But many that are first shall be last and the last, first."

You have here the result or reward, if you prefer the terms of following the law. I have not taken the trouble of copying similar passages from the other non-Hindu scriptures and I will not insult you by quoting in support of the law stated by Jesus, passages from the writings and sayings of our own sages—passages even stronger if possible than the Biblical extracts. I have drawn your attention to perhaps the strongest of all the testimonies in favour of an affirmative answer to the questions before us the lives of the greatest teachers of the world. Jesus, Mahomed, Buddha, Nanak, Kabir, Chaitanya, Shankar, Dayanand, Ramakrishna were men who exercised an immense influence over and moulded the character of thousands of men. The world is the richer for their having lived in it. And they were all men who deliberately embraced poverty as their lot.

I should not have laboured my point as I have done, if I did not believe that in so far as we have made the modern materialistic craze our goal, in so far are we going downhill in the path of progress. Hence the ancient ideal has been limitation of activities promoting wealth. This does not put an end to all material ambition. We should still have as we have had in our midst people who make the pursuit of wealth their aim in life. But we have always recognised that it is a fall from the ideal. It is a beautiful thing to know that the wealthiest among us often own that to have remained voluntarily poor would have been a higher state for them.

"You cannot serve God and Mammon is an economic truth of the highest value. We have to make our choice. Western nations are groaning under the heels of the monster—God of materialism. Their moral growth has been stunted. They today measure their progress in pounds, shillings and pence. American wealth has become the standard. She is the envy of other nations. I have heard many of our countrymen say that we will gain American wealth but avoid its methods. I venture to suggest that such an attempt, if it were made, is foredoomed to failure. We cannot be wise temperate and furious in a moment. I would have our leaders to teech us to be morally supreme in the world.

This land of ours was once, we are told, the abode of the gods. It is not possible to conceive gods inhabiting a land which is made hideous by the smoke and the din of mill chimneys and whose roadways are traversed by screeching and puffing engines, dragging numerous cars loaden with men who know not what they are after, who are often absent minded, and whose tempers do not improve by being uncomfortably packed like sardines in boxes and finding themselves in the midst of utter strangers, who would oust them if they could and whom they would, in their turn, oust similarly.

"I refer to these things because they are held to be symbolical of material progress. But they add not an atom of our happiness. Here is what Wallace, the great scientist, has said as his deliberate judgment' "In the earliest records which have come down to us from the past, we find ample indications that general ethical conceptions, the accepted standard of morality, and the conduct resulting from these were in no degree inferior to those which prevail today." In a series of chapters he then proceeds to examine the position of the English nation under the advance of the wealth it has made. He says 'This rapid growth of wealth and increase of our power over nature put too great a strain upon our crude civilisation and our superficial christianity, and it was accompanied by various forms of social immorality almost as amazing and unprecedented."

He then shows how factories have risen on the corpses of men, women and children, how as the Country has rapidly advanced in riches it has gone down in morality. He shows this by dealing with insanitation, life destroying trades, adulteration, bribery and gambling. He shows how with the advance in wealth, justice has become immoral, how deaths from alcoholism and suicide have increased, how the average of premature births and congenital defects have increased and how prostitution has become and institution. He concludes his examination by these pregnant remarks. "The proceedings of the divorce courts show other aspects of the result of wealth and leisure while a friend who had been a good deal in London Society assured me that, both in country houses and in London, various kinds of orgies were occasionally to be met with, which would hardly have been surpassed in the Rome of the most dissolute emperors. Of war, too, I need say nothing. It has always been more or less chronic since the rise of the Roman empire. But there is now undoubtedly a disinclination for war among all civilized peoples. Yet the vast burden of armaments taken together with the most pious declaration in favour of peace, must be held to show an almost total absence of morality as guiding principle among the governing classes."

Under the British aegis we have learnt much, but it is my firm belief that if we are not careful, we shall introduce all the vices that she has been a prey to owing to the disease of materialism. We can profit by that connection only if we keep our civilization and our moral straight, that is, if instead of boasting of the glorious past we express the ancient moral glory in our own lives and let our lives bear witness to our past. Then we shall benefit her and ourselves. If we copy her because she provides us with rulers, both they and we shall suffer degradation.

We need not be afraid of ideals or of reducing them to practice even to the uttermost. Ours will only be a truly spiritual nation when we shall show more truth than gold, greater fearlessness than pomp of power and wealth, greater charity than love of self. If we will but clean our houses, our palaces and temples of the attributes of wealth and show in them the attributes of morality, one can offer battle to any combination of hostile forces without having to carry the burden of a heavy militia. Let us seek first the kingdom of God and His righteousness and the irrevocable promise is that everything will be added unto us. These are the real economics. May you and I treasure them and enforce them in our daily life."

ശാന്തമായിരുന്നു് പ്രാർത്ഥനാപൂർവ്വം ചിന്തിച്ചു് ധ്യാനിപ്പാൻ

# ദൈവവും മനുഷ്യപാപവും

(ഫാദർ കെ. പി. പൌലൂസ് ബി. ഡി., കല്ലാശ്ശേപ്പറമ്പിൽ, പെരുമ്പാവൂർ)

ശരിയായ പാപബോധത്തിനു് ദൈവദർശനം അത്യാവശ്യമെന്നും പാപം ദൈവദർശനത്തെ വിഘാതപ്പെടുത്തുന്നു എന്നും മുൻ കണ്ടുകഴിഞ്ഞു. അടുത്തതായി ദൈവദർശനത്തിനാവശ്യമായതെന്തെന്നു് ചിന്തിക്കാം.

(1) "ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാർ അവർ ദൈവത്തെ കാണും." വിശുദ്ധിയെന്നതു് കേവലം അശുദ്ധിയിൽനിന്നുള്ള വേർപാടു മാത്രമല്ല ദൈവം ലക്ഷ്യമായുള്ള സൃഷ്ടി ദൈവത്തിനായി പ്രതിഷ്ഠിക്കപ്പെടുമ്പോളത്രെ വിശുദ്ധമായിതീരുന്നതു. അതിനാൽ ഹൃദയവിശുദ്ധി എന്നു പറയുന്നതു് ഹൃദയം അതിന്റെ സകല കഴിവുകളോടുംകൂടെ ഏകാഗ്രമായി സമർപ്പിക്കുന്നതിൽ നിന്നുളവാകുന്ന ഭക്തിയാകുന്നു. ഇരുമനസ്സ് അഥവാ വിഭജനമനസ്സ് സമർപ്പണരഹിതമായ ഒരു സമരരംഗമത്രെ. അതിനു ദൈവദർശനം സാദ്ധ്യമല്ല. പൂർണ്ണ സമർപ്പണത്തിൽ നിന്നുളവാകുന്ന വിശുദ്ധിയത്രെ ദൈവദർശനത്തിനു വഴി തെളിക്കുന്നതു്.

(2) പാപത്തെ ദൈവം കാണുന്നവിധം അതിന്റെ തനിനിറത്തിലും ഗുണത്തിലും കാണുവാൻ പരിശ്രമിക്കുക. അയ്യോ! അതെനിക്കു കഴിയുമോ? അതിനെനിക്കു ധൈര്യമുണ്ടോ? അസംഖ്യങ്ങളായ എന്റെ പാപങ്ങൾ എത്രതന്നെ ഞാൻ ഓർമ്മിച്ചാലും പാപസംഗ്രഹത്തിന്റെ യഥാർത്ഥ ഭയങ്കരത വെളിപ്പെടുത്തുവാൻ എന്റെ ഓർമ്മശക്തിക്കു കഴിവില്ല. എന്നാൽ മുമ്പുണ്ടായിട്ടുള്ളവയും ഇപ്പോൾ നടക്കുന്നവയുമായ സകല പാപങ്ങളും ദൈവദൃഷ്ടിയിൽ എപ്പോഴും പ്രത്യക്ഷമത്രെ.

ഗത്സീമാനിലേക്കു നോക്കുക. അവിടെ വീഴുന്ന രക്തത്തുള്ളികൾ കാണുക. അവിടെനിന്നും കർത്താവിനോടുകൂടി ഹന്നാ, കയ്യാപ്പാ, യഹൂദജനം, ഹേറോദാ, പീലാത്തോസ്, റോമാ പടയാളികൾ ഇവരുടെ അടുക്കലേക്കും പോകുക. പാപത്തെ അതിന്റെ യഥാർത്ഥരൂപത്തിൽ അതിന്റെ തനിസ്വഭാവത്തിൽ നഗ്നമായി കാണണമെങ്കിൽ ഇവയെല്ലാം പരിപാവനനും സർവ്വസൽഗുണസമ്പൂർണ്ണനും ആയ ദൈവപുത്രനോടു് പ്രവർത്തിക്കുന്നവ എന്തെന്നു സൂക്ഷിച്ചു കാണുക....പാപത്തിന്റെ ഭയങ്കരതയും നീചസ്വഭാവവും ഇനിയും ചിന്തിച്ചു കാണുവാൻ കഴിവുണ്ടെങ്കിൽ കാൽവറി കുന്നിലേക്കു കയറിച്ചെല്ലുക. അവിടെ മദ്ധ്യത്തിൽ നിൽക്കുന്ന ക്രൂശിന്മേൽ ആരു്—എന്തിനായി—എങ്ങിനെ—കിടക്കുന്നു, തന്നോടു ലോകം എങ്ങിനെ വർത്തിക്കുന്നു എന്നു കണ്ടറിയുക.

പാപം ലോകത്തിന്റെ ജീവദായകനെ വധിക്കുന്നു. പാപം ഓരോ ആത്മാവിനേയും എന്തു ചെയ്യുന്നു എന്നു് ഇതു് വെളിവാക്കുന്നു.

പാപം മോചിക്കപ്പെടുവാൻ
കരയുന്നല്ലോ നിൻദാസൻ
കന്യക മറിയാമിൻ സുതനേ
കരുണ ചൊരിഞ്ഞിടണമെന്നിൽ

# അമ്മയും മകനും

(അലക്സ്)

അദ്ധ്യായം അഞ്ച്.

ഒരാഴ്ച കഴിഞ്ഞതോടുകൂടെ ഹെഡ്മാസ്റ്ററുടെ ഒരു എഴുത്തു മേരിക്കു ലഭിച്ചു. അനിയൻ വീണ്ടും ഹീനമായ കുസൃതി പ്രവർത്തിച്ചതിനാൽ സ്കൂളിൽനിന്നും പറഞ്ഞയക്കുന്നതിനുള്ളതായിരുന്നു. അനിയൻ അതിൽപിന്നെ സ്കൂളിൽ പോയിരുന്നില്ല. പകൽ മുഴുവനും വീട്ടിൽ വെറുതെയിരുന്നു ഉറങ്ങുകയോ, അല്ലെങ്കിൽ മനോരാജ്യമാർന്നിരിക്കയോ ചെയ്തതിനുശേഷം സന്ധ്യയോടുകൂടെ ഇറങ്ങിയാൽ രാത്രി പത്തുപതിനൊന്നുമണിയോടുകൂടെയായിരിക്കും തിരികെ വരുന്നതു്. വ്യവസായപുരോഗതിയിൽ കഠിനാദ്ധ്വാനം ചെയ്തുകൊണ്ടിരുന്ന രാജനെ സഹായിക്കണമെന്നുള്ള ഒരു ചിന്താഗതിപോലും അനിയനെ സ്പർശിച്ചില്ല. ബോർമ്മക്കുഴിവടം, അവന്റെ അഭിമാനത്തിനു ചേർന്നതല്ലെന്നായിരുന്നു അനിയന്റെ അഭിമതം. എന്നാൽ രാജനും അമ്മയുംകൂടെ കഷ്ടപ്പെട്ടുണ്ടാക്കുന്ന പണത്തിൽനിന്നും, അവന്റെ അനാവശ്യങ്ങൾക്കുവേണ്ടി ഓരോഹരി വാങ്ങുന്നതിനു യാതൊരു മടിയും കാണിച്ചില്ല. അനിയന്റെ അഭിമാനത്തെ ക്ഷതപ്പെടുത്തരുതെന്ന മേരിയുടെ പ്രത്യേക നിഷ്കർഷമൂലം ആരും അതേപ്പറ്റി അവനോടു പറഞ്ഞുമില്ല.

യാതൊരുജോലിയുമില്ലാതെ രാപകൽ മുഴുവൻ ആ പട്ടണത്തിൽ അലഞ്ഞു തിരിയുവാൻ തുടങ്ങിയതോടുകൂടെ അനിയന്റെ സ്വഭാവം പാടെ ദുഷിച്ചു. ദുർമ്മാർഗ്ഗികളായ കൂട്ടുകാരോടുചേർന്നു് മദ്യപാനവും ചൂതുകളിയും ആരംഭിച്ചു. അവൻ വീട്ടിനും നാട്ടിനും ഒരു ഭാരമായി. രാജനുമായി ശണ്ഠയിടാത്ത ദിവസങ്ങളില്ലാതായി. അനിയന്റെ ചൂതുകളിക്കു ആവശ്യമുള്ള പണം നൽകുന്നില്ലെങ്കിൽ എന്തെങ്കിലും കാരണമുണ്ടാക്കി, അന്നേ ദിവസം ഒരു കലഹം ആ വീട്ടിലുണ്ടാകുമായിരുന്നു. വഴക്കുകൾക്കിടയ്ക്കു അനിയനിൽനിന്നും ചീത്തവാക്കുകളും ധാരാളം പുറപ്പെട്ടു തുടങ്ങി. അങ്ങനെ ഐശ്വരത്തിലേക്കു വീണ്ടും പുരോഗമിച്ച ആ ചെറുകുടുംബം, കലഹത്തിന്റെയും, അന്തഃഛിദ്രങ്ങളുടെയും ചുഴലികളിൽപെട്ടു കീഴോട്ടു താഴുവാൻ തുടങ്ങി. ഉയർന്നു വന്നുതുടങ്ങിയ രാജന്റെ വ്യവസായത്തെക്കൂടെ ഇതു് ബാധിക്കുമെന്നു് അവരുടെ സുഹൃത്തുക്കൾ സംശയിച്ചു.

ജോണിന്റെ മരണവും, പെട്ടെന്നുള്ള ദാരിദ്ര്യവും മേരി സഹിച്ചു. എന്നാൽ ഈ ഒരു കാര്യം വഹിക്കുന്നതിനു ഉരുക്കുസമാനമായ അവളുടെ ഹൃദയത്തിനുപോലും സാദ്ധ്യമായില്ല. രാവും പകലുമെന്ന്യെ അവൾ കരഞ്ഞുകൊണ്ടു ദിവസങ്ങൾ കഴിച്ചു. എന്തെങ്കിലും അനിയനെ ശകാരിക്കുന്നതിനു ഭാവിച്ചാൽ, അവന്റെ മുഖഭാവംപാടെ വ്യത്യാസപ്പെട്ടതായിരുന്നു.

"ഞാൻ ഇവിടെ താമസിക്കുന്നതു നിങ്ങൾക്കു ഇഷ്ടമില്ലെങ്കിൽ, എവിടെയെങ്കിലും ഇറങ്ങിപ്പോയേക്കാം" എന്നവൻ പലപ്പോഴും പറഞ്ഞു മേരിയെ ഭയപ്പെടുത്തുമായിരുന്നു. അനിയന്റെ കൂടെയുള്ള താമസം, എല്ലാവർക്കും ഒരുപോലെ അരോചകമായിരുന്നുവെങ്കിലും, അനിയൻ ഇല്ലാതുള്ള ജീവിതം മേരിക്കു അചിന്ത്യവുമായിരുന്നു. ഒടിഞ്ഞ എല്ലിൽ കൂടുതൽ മാംസം ചുറ്റി അതിനു അസാധാരണ ബല നൽകുന്നതു പ്രകൃതിനിയമമായതുപോലെ തന്നെ, പിഴച്ച മകനിൽ മാതൃവാത്സല്യം കൂടുതലായി ഒഴുകുന്നതും ഒരു പ്രകൃതിനിയമമായിരുന്നു. അതുമൂലം അനിയനെ അത്യധികമായി ശകാരിച്ചാൽ, അവൻ അവിടെനിന്നു ഇറങ്ങിപ്പോയേക്കുമോയെന്നു് ഭയന്നു് മേരി അതിൽനിന്നും വിരമിച്ചു. മേരിയെ ഭയപ്പെടുത്തുവാൻ അനിയനു അതൊരു നല്ല ഉപകരണമായും തീർന്നു.

ഒരു ദിവസം രാത്രി ആ വീട്ടിൽ എല്ലാവരും സുഖനിദ്രയിലാണ്ടിരുന്ന സമയമായിരുന്നു അതു്. ഏതോ ഒരു ശബ്ദംകേട്ടു, രാജൻ ഉണർന്നുനോക്കിയപ്പോൾ കണ്ടതു്, അവന്റെ പണപ്പെട്ടിയുടെ സമീപം നിന്നു് ആരോ ഒരാൾ ഒരു താക്കോൽക്കൂട്ടംകൊണ്ടു അതു തുറക്കുന്നതിനു ശ്രമിക്കുന്നതായിരുന്നു. അടുത്തദിവസം ബാങ്കിൽ നിക്ഷേപിക്കുന്നതിനു വേണ്ടിയുള്ള അറുനൂറു രൂപായോളം ആ പെട്ടിയിലുണ്ടായിരുന്നു. രാജൻ ചാടിയെണീറ്റു. അപ്പോൾ മാത്രമാണു അതു് അനിയനാണെന്നു മനസ്സിലായതു്. അനിയൻ ആ സമയംകൊണ്ടു പെട്ടി തുറന്നു രൂപ മുഴുവനും കൈവശപ്പെടുത്തിയിരുന്നു. രാജൻ അനിയന്റെ കൈയിൽ കടന്നു പിടിച്ചുകൊണ്ടു പറഞ്ഞു.

"അനിയാ, നീ ആ രൂപാ എടുക്കരുതു്. അതു നാളെ ഞാൻ ബാങ്കിൽ ഇടുന്നതിനു വച്ചിരിക്കുകയാണു."

"അതിനെന്താ ചേട്ടാ, ഒരാഴ്ച കഴിഞ്ഞു ഞാൻ ഇതു് തിരികെ തന്നേക്കാം

---

ദൈവത്തെ അറിയുന്നതിനു മുമ്പായി പാപത്തെപ്പറ്റി വേണ്ടവിധം ഗ്രഹിക്കുന്നതിനു് എനിക്കു കഴിവില്ല. മനുഷ്യന്റെ—എന്റെ — പാപത്തെ സൂക്ഷിച്ചു നോക്കുമ്പോഴത്രേ അതിനെയെല്ലാം അതിശയിക്കുന്ന ദൈവത്തിന്റെ സ്നേഹം പ്രത്യക്ഷമാകുന്നതു്. ദൈവത്തിന്റെ സ്നേഹം കാണുമ്പോഴാകുന്നു ആ മഹാസ്നേഹത്തോടാണല്ലോ ഞാൻ എതിർത്തു പാപം ചെയ്തതു് എന്നു ഗ്രഹിക്കയും എന്റെ പാപത്തിന്റെ കാഠിന്യം മനസ്സിലാക്കുകയും ചെയ്യുന്നതു്.

നിന്റെ മുമ്പിൽ നിൽക്കുന്ന ക്രൂശു് നിനക്കെന്തു കാണിച്ചുതരുന്നു? രണ്ടു മരക്കഷണങ്ങളോ? ക്രൂശു് തന്നെയും എന്താകുന്നു?....രണ്ടു മരക്കഷണങ്ങളല്ലോ?....ദൈവത്തിന്റെ സ്നേഹം ലോകത്തെ ദൈവത്തോടു ബന്ധിച്ചപ്പോൾ തമ്മിൽ വേർപെടുത്തുവാൻ വിരുദ്ധശക്തിയായ പാപം ഒരു വിലങ്ങുതടിയായി വന്നടിച്ചു. അവ തമ്മിലുള്ള സംഘട്ടനമത്രെ കുരിശു്.




നന്മയും തിന്മയും, സത്യവും അസത്യവും, നീതിയും അനീതിയും, ദൈവത്തിന്റെ സ്നേഹവും മനുഷ്യന്റെ പാപവും തമ്മിലുള്ള ഒരു സംഘട്ടനത്താൽ ഉണ്ടായ ക്രൂശിനെ ദൈവം എങ്ങിനെ അഭിമുഖീകരിച്ചു എന്നു് ഗോല്ഗൊത്തായിലെ ക്രൂശു് എന്നെ അനുസ്മരിപ്പിക്കുന്നു "നിന്റെ ക്രൂശിലല്ലാതെ എനിക്കു പ്രശംസിപ്പാൻ ഇടയാകരുതേ."

ബാങ്കുകാർ തരുന്ന പലിശയും തന്നേക്കാം."

"എനിക്കു് നിൻെറ പലിശയൊന്നും വേണ്ടാ. നീ ആ രൂപാ അവിടെ വെയ്ക്കുന്നാ പറഞ്ഞതു്." രാജൻ സ്വല്പം ശബ്ദമുയർത്തിപറഞ്ഞു.

"സാദ്ധ്യമല്ലാ, എനിക്കു് കുറെ രൂപായുടെ ആവശ്യമുണ്ടു്. ബാങ്കിലിട്ടന്നതുപോലെതന്നെയല്ലേ എൻെറ കൈയിലിരിക്കുന്നതും. എന്തുകൊണ്ടു എന്നെ വിശ്വസിച്ചുകൂടാ".

"ഇല്ലാ, എനിക്കു് നിന്നെ വിശ്വാസമില്ല. മര്യാദയ്ക്കു രൂപാ അവിടെ വെയ്ക്കുന്നുണ്ടോ?" വികാരഭരിതനായി രാജൻ ആവശ്യപ്പെട്ടു.

"ഇല്ലെങ്കിൽ!" അനിയൻെറ ശബ്ദവും ഉയർന്നു.

"രൂപായവിടെ വെയ്ക്കടാ!" രാജൻ രൂപായിൽ കടന്നു പിടിച്ചു. അതോടുകൂടെ കൈയിലിരുന്ന താക്കോൽക്കൂട്ടംകൊണ്ടു അനിയൻ രാജൻെറ നെററിനോക്കി ഒരിടിയും കൊടുത്തു. ശബ്ദംകേട്ടുണർന്ന, മേരി കതകുതുറന്നു ആ മുറിയിൽ പ്രവേശിച്ചപ്പോൾ കണ്ടതു്, തലമരച്ചു് രാജൻ ആ കട്ടിലിൽതന്നെ ഇരിക്കുന്നതായിരുന്നു.

"എന്തുപററി രാജൻ! പറയൂ!" മേരി അകാംക്ഷയോടും ഭയത്തോടും കൂടെ ചോദിച്ചു. പക്ഷെ എന്തെങ്കിലും സംസാരിക്കുന്നതിനുള്ള ശക്തി അപ്പോൾ രാജനില്ലായിരുന്നു.

"എനിക്കു് കുറെ രൂപായുടെ ആവശ്യമുണ്ടായിരുന്നു. അതു ഞാൻ എടുത്തപ്പോൾ ചേട്ടൻ കയറിത്തടഞ്ഞു. അപ്പോൾ...."അനിയനാണു് അതിനു മറുപടി പറഞ്ഞതു്.

"അപ്പോൾ....!" മേരി വീണ്ടും ചോദിച്ചു.

"അപ്പോൾ ഞാൻ ഒരിടി കൊടുത്തു." അനിയൻ യാതൊരു വികാരക്ഷോഭവും കൂടാതെ പറഞ്ഞു.

ആ സമയം മാത്രമാണു് രാജൻെറ നെററിയിൽനിന്നും കൈയിൽകൂടെ ഒഴുകി മുണ്ടിൽ വീണുകൊണ്ടിരുന്ന രക്തപ്രവാഹം മേരി കണ്ടതു്.

"നീയെൻെറ മകനെകൊന്നോടാ!" എന്നു മാത്രമെ ചോദിക്കുവാൻ മേരിക്കു വാക്കുകൾ കിട്ടിയുള്ളൂ. അവൾ രാജൻെറ അടുക്കൽ ചെന്നു് കൈ മാററി നോക്കിയപ്പോൾ മാത്രമാണു്, അവൻെറ നെററിത്തടത്തിൽനിന്നും ഒഴുകിക്കൊണ്ടിരുന്ന രക്തപ്രവാഹം കണ്ടതു്. അതവളെ ഒരു ഭ്രാന്തിയാക്കിത്തീർത്തു. കുടുംബത്തിലെ സംരക്ഷണത്തിനും, ഉയർച്ചയ്ക്കുംവേണ്ടി യാതൊരു സ്വാർത്ഥചിന്തയും കൂടാതെ രാപകലെന്യെ അദ്ധ്വാനിച്ചുകൊണ്ടിരുന്ന രാജനു ഈ വിധമൊരു അപകടം നേരിട്ടതു കണ്ടപ്പോൾ, അവളുടെ മാതൃസഹജമായ വികാരങ്ങൾ എല്ലാം എവിടെയോ പോയിഒളിച്ചു. മേരിയുടെ മുഖം കോപംകൊണ്ടു ചുവന്നു. കണ്ണിൽനിന്നും തീപ്പൊരി ചിതറുന്നുവൊയെന്നുപോലും തോന്നി. സ്വന്ത ശിശുവിനെ സംരക്ഷിക്കുവാൻ മുതിർന്ന ഒരു സിംഹിയുടെ രൌദ്രതയോടെ, അവൾ അനിയനെ നോക്കി. അവൾ അറിയാതെതന്നെ ചില വാക്കുകൾ പറഞ്ഞുപോയി.

"എടാ നന്ദിയില്ലാത്ത പട്ടി, നീ എൻെറ മകനെ കൊന്നു, ഇല്ലെ. നീ തടിപോലെ അവിടെ നോക്കി നിൽക്കുകയാണോ? ഇറങ്ങടാ വെളിയിൽ, നിൻെറ നിഴൽപോലും ഇനി ഇവിടെ കാണരുതു്." സാധു മേരി, അവൾ ഒരിക്കലും സുബോധിനിയായിട്ടല്ലായിരുന്നു അത്രയും പറഞ്ഞതു്. ആ വാക്കുകൾ, അവളെ ജീവിതം മുഴുവൻ പശ്ചാത്താപാഗ്നിയിൽ ഇട്ടുവാട്ടുവാൻ പര്യാപ്തമായിത്തീരുമെന്നു് അവൾആ സമയം ചിന്തിച്ചുമില്ല. കൈയിലിരുന്ന രൂപാ നിലത്തേക്കു വലിച്ചെറിഞ്ഞുകൊണ്ടു അനിയൻ പറഞ്ഞു.

"ചേട്ടൻമാത്രമെ അമ്മയുടെ മകനായിട്ടുള്ളല്ലൊ. ദാ, ഞാൻ പോയേക്കാം. ഇനി ഇവിടെ ഞാൻ കാലെടുത്തു കുത്തുകയില്ല."

അനിയൻ ആ മുറിയിൽനിന്നും വെളിയിലേക്കു ഇറങ്ങി. ഇരുട്ടിൽ അപ്രത്യക്ഷനായി. അപ്പോൾ അവിടെ വന്ന ലീലയുടെ സഹായത്തോടുകൂടെ രാജൻെറ മുറിവുകൾ എല്ലാം മേരി കഴുകിക്കെട്ടി. ആ അവസരം മുഴുവനും അവളുടെ ചിന്ത രാജനിൽ കേന്ദ്രീകരിച്ചിരുന്നു. രാജൻെറ മുറിവുകൾ എല്ലാം വൃത്തിയായി കെട്ടി, അവനെ കട്ടിലിൽ കിടത്തിയപ്പോൾ മാത്രമാണു്, അവനു സുബോധമുണ്ടായതു്.

"അമ്മെ!" അവൻ ഞരങ്ങി.

"എന്താ മകനെ" മേരി കട്ടിലിൽ ഇരുന്നുകൊണ്ടു അവൻെറ തലമുടി തടവിക്കൊണ്ടു ചോദിച്ചു.

"അനിയനെവിടെ. അവനോടു ആ രൂപാ വേണമെങ്കിൽ എടുത്തുകൊള്ളാൻ പറയൂ."

അപ്പോൾ മാത്രമാണു അനിയനെപ്പററിയുള്ള ചിന്തതന്നെ മേരിയുടെ തലച്ചോറിൽ വന്നതു്. അവൾ ഏതോ ചിലതെല്ലാം അവനോടു ചിന്തിക്കാതെ പറഞ്ഞുപോയതും അവൾ ഓർത്തു. ഉടൻതന്നെ ലീലയോടു പറഞ്ഞു.

"എടി ലീലെ, നീ അനിയൻ അതിണ്ണയിൽ എങ്ങാനുമുണ്ടോയെന്നു് നോക്കു."

ലീല, അനിയനെ അവിടെയെല്ലാം അന്വേഷിച്ചു. പക്ഷെ അവനെ അവിടെയെങ്ങും കാണ്മാനുണ്ടായിരുന്നില്ല. അതോടുകൂടെ മേരിയുടെ പരിഭ്രമം വർദ്ധിച്ചു. അവൾ തന്നെ മുററത്തുചെന്നു "അനിയാ—അനിയാ—" എന്നു് ഉച്ചത്തിൽ പല പ്രാവശ്യം വിളിച്ചു പക്ഷെ ഇരുട്ടിൽ നിന്നുള്ള അവളുടെ പ്രതിദ്ധ്വനിയല്ലാതെ മറെറാരുത്തരവും അവൾക്കു ലഭിച്ചില്ല. അപ്പോൾ മാത്രമാണു് അവൾ പറഞ്ഞുപോയ വാക്കിൻെറ ദൂഷ്യഫലമെന്തുമാത്രമെന്നു് അവൾക്കു മനസ്സിലായതു്. മാതൃസ്നേഹം അതിൻെറ പൂർണ്ണശക്തിയോടെ അവളുടെ ഹൃദയത്തിലേക്കു വന്നലച്ചു. സാധുമാതാവു്! അവൾ തിരികെ മുറിയിൽ കയറിയപ്പോൾ പൊട്ടിക്കരഞ്ഞുപോയി. രാത്രി മുഴുവനും ആ ഗൃഹത്തിൽനിന്നും തകർന്ന ഒരു ഹൃദയത്തിലെ നിലവിളി ആകാശത്തിലേക്കു ഇടവിടാതെ ഉയർന്നുകൊണ്ടിരുന്നു.

ദിവസങ്ങൾ പലതു കഴിഞ്ഞെങ്കിലും അതൊന്നുംതന്നെ തപ്തമായ മേരിയുടെ ഹൃദയത്തിനു സമാധാനം നൽകിയിരുന്നില്ല. അവൾക്കു് ആഹാരം കഴിക്കുവാൻപോലും സാധിച്ചിരുന്നില്ല. അനിയൻ ഇപ്പോൾ ഭക്ഷണം യാതൊന്നും കൂടാതെ വല്ല സ്ഥലത്തും അലഞ്ഞുതിരിഞ്ഞു നടക്കുകയായിരിക്കുമോ എന്നോർക്കുമ്പോൾ ആ മാതാവിനു എങ്ങനെയാണു് ഭക്ഷണം കഴിക്കുവാൻ സാധിക്കുക. എല്ലാ രാത്രിയും നിശ്ശബ്ദമായ കണ്ണുനീർപ്രവാഹത്തിലാണു് അവൾ കഴിച്ചുകൂട്ടിയതു്. അവളുടെ ശരീരം ക്ഷീണിച്ചു വെറും അസ്ഥിപഞ്ജരം മാത്രമായിത്തീർന്നു.

അനിയൻെറ വേർപാടിൽ രാജനും അളവററ സങ്കടമുണ്ടായിരുന്നു. അവൻ എത്രമാത്രം ദുഷ്ടനും ഉപദ്രവകാരിയുമായിരുന്നുവെങ്കിലും രാജൻെറ സഹോദരൻ മാത്രമായിരുന്നുവല്ലൊ. പക്ഷെ അതിലെല്ലാം കൂടുതലായി അവൻെറ ഹൃദയത്തെ അലട്ടിയതു് മേരിയുടെ ഹൃദയവ്യഥയും അതുമൂലം അവളുടെ ശരീരാരോഗ്യത്തിനു നേരിട്ട അധഃപതനവുമായിരുന്നു. രാജൻ പണം കൊടുത്തു് ആളുകളെ പല സ്ഥലങ്ങളിൽ വിട്ടു അനിയനെ കണ്ടുപിടിച്ചു തിരികെ കൊണ്ടുവരുന്നതിനായി അയച്ചു. അനിയനെപ്പററി എന്തെങ്കിലും വിവരം നൽകുന്നവർക്കു തക്ക പ്രതിഫലം നൽകുന്നതാണെന്നു് അവൻ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തി. ഒരാഴ്ച തുടർച്ചയായി അവൻ സ്വദേശത്തും വിദേശത്തും

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

(ഡോം ബർണാഡ് ക്ളെമെൻസ്)

അദ്ധ്യായം 3 (തുടർച്ച)

## പ്രാർത്ഥനയുടെ തടസ്സങ്ങൾ

എന്നാൽ അതു് ആരംഭം മാത്രമേ ആകുന്നുള്ളു. അവസാനമായില്ല; എന്തുകൊണ്ടെന്നാൽ നിങ്ങളും ഞാനും നമ്മുടെ ഇച്ഛാശക്തിയുടെ നിമിഷംപ്രതിയുള്ള ഓരോ പ്രവൃത്തിയാലും നമ്മുടെ സ്വഭാവങ്ങളെ കേട്ടു പണിചെയ്കയാണു്. ഓരോ തെറ്റായ പ്രവൃത്തിയാലും നമ്മൾ തെറ്റി പണിതിരിക്കയാണു്. ഒരു ശില്പിപ്രമാണിയുടെ പ്ലാൻ കിട്ടിയശേഷം പണിതുകൊണ്ടിരിക്കുന്ന ഒരു സ്ഥലവാസിയായ ഉടമ്പടിപ്പണിക്കാരനേപ്പോലെയാണു് നാം. സമയാസമയങ്ങളിൽ പ്രമാണിയുടെ പ്ലാൻ നാം തിരസ്കരിച്ചു് ഈ സ്ഥാനത്തോ മറ്റൊരു സ്ഥാനത്തോ നാം തൽക്കാലത്തേക്കു് ഊഹിച്ചതായ ചില പണികളെ ചേർക്കുന്നു—അട്ടപ്പു, പാതകത്തിന്റെ മുകളിൽ ഒരു ഇരട്ട ജനൽ; കുളിമുറിക്കു ഒരു രണ്ടാം വാതൽ, പുകക്കുഴലിന്റെ മുകളിൽ സ്ഥാപിച്ച സിമന്റു നിർമ്മിതമായ ഒരു കഴുകൻപക്ഷി. അതെല്ലാം നമുക്കവ ഇഷ്ടമായിരുന്നു, പിന്നീട്ടു് ആ മുഴുവൻ പ്ലാനിനും അസാധാരണമായവിധത്തിൽ അയോഗ്യമാണവ എന്നു നമുക്കു കാണ്മാൻ കഴിഞ്ഞു. അങ്ങിനെയിരിക്കുമ്പോൾ ഒരു ദിവസം ശില്പിപ്രമാണി പെട്ടെന്നു വന്നു പറയുന്നു "ഇവയെല്ലാം എന്തു പണിയാണു്? എന്റെ പ്ലാനിനകത്തു ഇതൊന്നുമില്ലായിരുന്നല്ലോ." വളരെ സാവധാനത്തിൽ വളരെ ക്ലേശിച്ചു് നമ്മൾ തെറ്റിച്ചു പണിതതെല്ലാം പൊളിച്ചുകളഞ്ഞു വീണ്ടും ശരിയായി പണിയേണ്ടിയിരിക്കുന്നു. നമ്മുടെ സ്വഭാവനിർമ്മാണത്തിലും അതുപോലെതന്നെയാണു്. ശില്പിപ്രമാണി നമ്മുടെ മുമ്പിൽ വച്ചിരിക്കുന്ന പ്ലാനിൻപ്രകാരം പണിയാതെ നമ്മൾ തെറ്റിച്ചു പണിതിരിക്കുന്നു. അതെല്ലാം അഴിച്ചു് വീണ്ടും ശരിയായി പണിയേണ്ടിയിരിക്കുന്നു. കല്ലും കമ്മായവുംപോലെതന്നേ ശീലങ്ങളും കെട്ടിപ്പണിയുന്നതിനേക്കാൾ വളരെ പ്രയാസമാണു് അഴിച്ചു പണിയാൻ. അവ ഉറച്ചുപോകുന്നു. ചിലപ്പോൾ അവയ്ക്കു ചില ഹേമപ്രയോഗങ്ങൾ തന്നേ ആവശ്യമായിവരും.

തെറ്റായി പണിതതു് ഇപ്രകാരം അഴിച്ചു് ശരിയായ രീതിയിൽ പണിയുന്നതിനും എന്റെ ജീവിതത്തിൽ ഞാൻ തെറ്റായി ചെയ്തതൊക്കെ ശരിയാക്കുന്നതിനും അനുതാപം, പ്രായശ്ചിത്തം, ദണ്ഡനം (Penance or Penitence) എന്നൊക്കെ പേരുകൾ പറയപ്പെടുന്നു. അനുതാപം എന്നുള്ളതു ചില ആളുകൾ ഊഹിക്കുന്നതുപോലെ ഒന്നിടവിട്ടു വെള്ളിയാഴ്ചതോറും ഒരു കല്ലുകൊണ്ടു തന്നെത്താൻ തലയ്ക്കിടിക്കുന്നതോ, അതുപോലെ ശരീരത്തിനു വേദന മറ്റു വല്ലതരത്തിലും തന്നെത്താൻ ഏല്പിക്കുന്നതോ, നോമ്പുകാലത്തു് മത്സ്യമാംസാദികൾ ഉപേക്ഷിക്കുന്നതോ ചെരിപ്പിടാതെ നടക്കുന്നതോ അല്ല. (ഇപ്രകാരമുള്ള നിഷ്ഠകൾ ഗുണകരമായേക്കാവുന്ന ചില ആളുകൾ ഉണ്ടെന്നു വിചാരിക്കാവുന്നതാണു്.) എന്നാൽ അനുതാപം എന്നതു് നമ്മളേത്തന്നേ ദൈവത്തോടു യോജിപ്പിച്ചു (at one) നമ്മുടെ സ്വഭാവത്തിൽ സ്വാർത്ഥപരമായുള്ളവയേ കുറേശ്ശേ പൊളിച്ചുകളഞ്ഞു് ദൈവം ഇച്ഛിക്കുന്നതുപോലെ അതിനേ നിർമ്മാണം ചെയ്തു അങ്ങിനെ പാപത്തേക്കുറിച്ചുള്ള നമ്മുടെ ദുഃഖത്തെ പ്രവൃത്തിരൂപത്തിലാക്കുന്നതാണു്. അനുതാപം കൂടാതെ പ്രാർത്ഥിക്കുക സാദ്ധ്യമല്ല. നാം അനുതാപത്തെ സമീപിക്കാൻ തുടങ്ങുമ്പോൾ നമ്മുടെ പാപങ്ങൾക്കുവേണ്ടിയുള്ള ദുഃഖത്തിനായി നമുക്കു അപേക്ഷിക്കയും അവിടം നാം പ്രാപിക്കുമ്പോൾ അവയ്ക്കുവേണ്ടിയുള്ള ക്ഷമയ്ക്കുവേണ്ടി അപേക്ഷിക്കയും ചെയ്യാം എന്നുള്ളതു സത്യംതന്നേ. എന്നാൽ അതുപോലെതന്നേ സത്യമാണു് ഇപ്രകാരം നാം അപേക്ഷിക്കാൻ തുടങ്ങുമ്പോൾ ദൈവത്തിങ്കലേക്കു തിരിച്ചുവരാനായി നാം യഥാർത്ഥമായി മനോനിശ്ചയം ചെയ്തുകഴിഞ്ഞിരിക്കണമെന്നുള്ളതു്. അപ്രയതു് നമ്മുടെ ഇച്ഛാശക്തി വീണ്ടും ദൈവത്തോടു യോജിപ്പിച്ചു വച്ചുകഴിഞ്ഞിരിക്കുന്നു എന്നു പ്രാർത്ഥന ഫലപ്രദമാകണമെങ്കിൽ നമ്മുടെ ഇച്ഛാശക്തി ദൈവത്തോടു യോജിച്ചിരിക്കേണ്ടതാണു്. തനിക്കെതിരായി നിശ്ചയങ്ങൾ ചെയ്തുപോയി എങ്കിൽ അവയേ മറിക്കാതെ താനുമായി യോജിപ്പിൽ വരാൻ ഒരു നിർവാഹവുമില്ല. നമ്മൾ ചെയ്തിട്ടുള്ളതും എന്നാൽ മറന്നിരിക്കുന്നതുമായ വല്ല പാപങ്ങളുമുണ്ടെങ്കിൽ അവയ്ക്കുവേണ്ടിയും താന്റെ ക്ഷമയ്ക്കപേക്ഷിക്കുന്നതു നാം സാധാരണ ചെയ്യുന്നതാണു്. എന്നാൽ അപ്പോൾ നമ്മുടെ ഉദ്ദേശം അവയേ നമ്മൾ ഓർക്കുകയാണെങ്കിൽ നമ്മുടെ ഇച്ഛാശക്തിയിൽ അവയേക്കുറിച്ചും നാം അനുതപിച്ചുകഴിഞ്ഞിരിക്കുന്നു എന്നാണു്. ഒരു ചുരുങ്ങിയ അദ്ധ്യായത്തിന്റെ പരിധിയിൽ ഇതെല്ലാം സംക്ഷേപിക്കാൻ വളരെ പ്രയാസമാണു്. എന്നിരുന്നാലും അതു സാമാന്യം വിശദമാക്കിയിട്ടുണ്ടെന്നു ഞാൻ ആശിക്കുന്നു. (തുടരും.)

---

പുസ്തകാഭിപ്രായം.

### സംഖ്യകൾ സാക്ഷിക്കുന്നതെന്തു്

"What the Figures Tell" എന്ന ഇംഗ്ലീഷ് ഗ്രന്ഥത്തിന്റെ മലയാള വിവർത്തനമാണു മേൽ പറഞ്ഞ പുസ്തകം. ഭാരതത്തിലെ ക്രൈസ്തവ സഭകൾ വിദേശസഹായം കൂടാതെ ജീവിച്ചു പ്രവർത്തിക്കുന്നതിനു സന്നദ്ധമാകേണ്ട ഈ കാലഘട്ടത്തിൽ സഭകളുടെയും ക്രൈസ്തവവ്യക്തികളുടെയും അവഗാഢമായ പഠനത്തിനും പര്യാലോചനകൾക്കും വിഷയമാകേണ്ട യാഥാർത്ഥ്യങ്ങളെ വെളിപ്പെടുത്തുന്ന ഒരു ചെറുഗ്രന്ഥമാണിതു്. ഇൻഡ്യയിൽ ആകെമാനവും വിവിധപ്രദേശങ്ങളിലുള്ള ക്രൈസ്തവരുടെ അനുപാതികമായ ജനസംഖ്യ ക്രൈസ്തവസഭകളുടെ സാമ്പത്തികമായും ആത്മികമായുമുള്ള നില, അവ അഭിവൃദ്ധിപ്പെടുത്താനുള്ള മാർഗ്ഗങ്ങൾ വസ്തുതകളും കണക്കുകളും കൊണ്ടു നമുക്കു ഗ്രഹിക്കാവുന്ന പാഠങ്ങൾ ചിത്രങ്ങളും ചൊല്ലുക

(ശേഷം 11-ാം പേജിൽ)

---

ള്ള എല്ലാ പത്രങ്ങളിലും താഴെ വരുന്ന ഒരു പത്രം പ്രസിദ്ധം ചെയ്തു.

"അനിയാ, നീ പഴയ കാര്യങ്ങൾ എല്ലാം മറന്നു തിരികെ വരിക. നിന്റെ അമ്മയും സഹോദരിയും കണ്ണുനീരിൽത്തന്നെ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടുന്നു. നീ തിരികെ വരാതിരിക്കുന്നതുമൂലം അമ്മ ഭക്ഷണംപോലും കഴിക്കുന്നില്ല. അമ്മയെ ഓർത്തെങ്കിലും നീ വേഗം വരിക. നിനക്കു് ആവശ്യമുള്ള പണം എപ്പോഴും തന്നുകൊള്ളാം."

പക്ഷെ അനിയനെപ്പററിയുള്ള യാതൊരു വിവരവും അവർക്കു പിന്നീട്ടു ലഭിച്ചിരുന്നില്ല.

## വാരപഞ്ചാംഗം

ഫെബ്രുവരി കുംഭം.

| | | | |
|---|---|---|---|
| ഞായർ | 2 | 19 | 18 |
| തിങ്കൾ | 3 | 20 | 19 |
| ചൊവ്വാ | 4 | 21 | 20 |
| ബുധൻ | 5 | 22 | 21 |
| വ്യാഴം | 6 | 23 | 22 |
| വെള്ളി | 7 | 24 | 23 |
| ശനി | 8 | 25 | 24 |

**Thought for the Week**

In the Christian graces humility stands highest of all, in the form of the Madonna, and in life this is the secret of the wise.

Emerson.

# THE CHURCH WEEKLY

## ക്രിസ്തുശിഷ്യാശ്രമം, തടാകം.

മലങ്കര സുറിയാനിസഭയിലെ ഏതാനും യുവജനങ്ങൾ ഒരു വിദേശമിഷ്യൻ സ്ഥാപിച്ചു് പ്രവർത്തനം നടത്തുവാനുള്ള അഗ്രഹം പ്രദർശിപ്പിച്ചതു മനസ്സിലാക്കി അവരുടെ വൈദികവിദ്യാഭ്യാസ ഗുരുസ്ഥാനം വഹിച്ചിരുന്ന ബിഷപ്പ് പെക്കൻഹാം വാൽഷ് തിരുമേനിയും മിസ്സിസ്സ് വാൽഷ് മദാമ്മയും അവരുടെ സർവ്വ സഹായസഹകരണങ്ങളും വാഗ്ദാനം ചെയ്തതിന്റെ ഫലമായിട്ടാണ് കോയമ്പത്തൂരിനടുത്തു് തടാകം എന്ന ഗ്രാമത്തിൽ ക്രിസ്തുശിഷ്യാശ്രമം സംസ്ഥാപിതമായതു്. 16 കൊല്ലങ്ങളായി സാമൂഹ്യസേവനപരവും മതാദ്ധ്യയനപരവുമായ പ്രവർത്തനങ്ങൾ അവിടെ നടന്നുകൊണ്ടിരിക്കുകയാണ്. പ്രാരംഭദശയിൽ ആശ്രമാംഗങ്ങളായി അവിടെ സേവനം ചെയ്തുകൊണ്ടിരുന്ന രണ്ടുമൂന്നു പേർ അനാരോഗ്യപരവും മറ്റുമായ പല കാരണങ്ങളാൽ അവിടം വിടേണ്ടിവന്നു. ബിഷപ്പു തിരുമേനിയും മദാമ്മയും ആചാര്യൻ റവ. ഫാദർ കെ. സി. വറുഗീസും ആരംഭം മുതലേ അവിടെ പ്രവർത്തിച്ചുകൊണ്ടിരുന്നവരാണ്. ബിഷപ്പു തിരുമേനിക്കു 81 വയസ്സായി. വാർദ്ധക്യസഹജമായ പല അലസ്യങ്ങൾക്കും അദ്ദേഹം ഇപ്പോൾ വിധേയനാണ്. എങ്കിലും അദ്ദേഹത്തിന്റെ സുപ്രസിദ്ധ കൃതിയായ "The lights and Shades of christendom" എന്ന മഹാ ഗ്രന്ഥത്തിന്റെ മൂന്നാം വാല്യം അദ്ദേഹം എഴുതി തീർത്തുകൊണ്ടിരിക്കുകയാണ്. അദ്ദേഹത്തിന്റെ പ്രാർത്ഥനയെ അർത്ഥിച്ചുകൊണ്ടു ലോകത്തിന്റെ പല ഭാഗങ്ങളിൽനിന്നു് നിരന്തരം എത്തിക്കൊണ്ടിരിക്കുന്ന അനവധി രോഗികളുടെ കത്തുകൾക്കു് അന്നന്നു് മറുപടി അയയ്ക്കുകയും, നിർദ്ദേശങ്ങൾ നൽകുകയും, അവരെ പ്രാർത്ഥനയിൽ ഓർക്കുകയും ചെയ്തശേഷവും, വിവിധസ്ഥാനങ്ങളിൽനിന്നു് പ്രസംഗങ്ങൾക്കും വേദാദ്ധ്യയന കോൺഫറൻസുകൾക്കും അദ്ദേഹത്തിനു ലഭിച്ചുകൊണ്ടിരിക്കുന്ന ക്ഷണക്കത്തുകൾക്കു നിവൃത്തിയുള്ളതിനെല്ലാം സ്വീകരണം നൽകി, തീവണ്ടിയിൽ മൂന്നാംക്ലാസ്സിലും, ബസ്സുകളിലും യാത്രചെയ്തു ക്ലേശിച്ചു ഓരോ സ്ഥാനത്തും എത്തിച്ചേരുന്ന വിവരവും അറിയാവുന്നവർക്കു് ഇത്ര വിപുലമായ ഒരു മഹഗ്രന്ഥം നിർമ്മിക്കുവാൻ എങ്ങിനെ സാവകാശം ലഭിക്കുന്നുവെന്നു് അത്ഭുതമാണുണ്ടാവുക. മാനസികവും, ശാരീരികവും ആദ്ധ്യാത്മികവുമായ സുശിക്ഷിതത്വം പരിശീലിച്ച ഒരു സുദീർഘവും അവിശ്രമമായ ജീവിതത്തിന്റെ സായാഹ്നത്തിലും ദൈവതിരുനാമമഹത്വത്തിനുവേണ്ടി വീണ്ടും പ്രയത്നിക്കുവാനല്ലാതെ ആ മഹാത്മാവിനു സാധിക്കയില്ലല്ലോ. ത്യാഗമൂർത്തിയായ മിസ്സിസ് വാൽഷും എഴുപതിൽപരം വയസ്സായി എങ്കിലും യുവസഹജമായ ചൊടിചൊടിപ്പോടുകൂടി അവിശ്രമം ജോലി ചെയ്യുന്നതു കണ്ടാൽ യുവത്വം ലജ്ജിച്ചുപോകും. അട്ടപ്പാടി മലകളിലെ മലമ്പനിയെ വെല്ലുവിളിച്ചുകൊണ്ടു്, 140 വനഗ്രാമങ്ങളിലായധിവസിക്കുന്ന വനവാസികൾക്കു് വിദ്യാഭ്യാസപരവും, സാമ്പത്തികവും സാമൂഹ്യവുമായ സേവനങ്ങൾ ആശ്രമത്തിന്റെ ആഭിമുഖ്യത്തിൽ നടന്നുപോരുന്നു. ഏതാനും യുവാക്കൾ അവിടത്തെ ജോലിക്കു വേണ്ട പരിശീലനം ലഭിക്കുവാൻ ഇപ്പോൾ തടാകത്തുതന്നെ താമസിക്കുന്നുണ്ടു്. ബിഷപ്പുതിരുമേനിയും മദാമ്മയും, ആചാര്യനും, കോയമ്പത്തൂർ വികാരി ഫാദർ റി. ഐ. ജോസഫ് അവർകളും, അഭിനന്ദനാർഹമായ വിധത്തിൽ ഈയാണ്ടിൽ വൈദികബിരുദം (എം. റി. എച്ച്. ഒന്നാം ക്ലാസ്സ്) നേടിയ മി. മാത്യു പി. ജോൺ എം. ഏ.എം. റി. എച്ച്-ഉം ഇവർക്കു് ക്ലാസ്സുകൾ എടുത്തു വരുന്നു. അട്ടപ്പാടിമല ആശ്രമത്തിന്റെ ഒരു പ്രധാന സേവനകേന്ദ്രമാണ്. അപരിഷ്കൃതമായ വനസാഹചര്യങ്ങളിൽ വസിക്കുന്ന മലവാസികൾക്കു വിദ്യാഭ്യാസവും, മതോപദേശവും, അത്യാവശ്യങ്ങളായ പ്രഥമചികിത്സാ സഹായങ്ങളും ആശ്രമം നൽകിവരുന്നുണ്ടു്. അട്ടപ്പാടിമലയുടെ കിഴക്കേവശത്തു സ്ഥിതിചെയ്യുന്ന തടാകവും പശ്ചിമഭാഗത്തു സ്ഥിതിചെയ്യുന്ന മണ്ണാർകാടും തമ്മിൽ യോജിപ്പിക്കുന്ന ഒരു റോഡ് ഗവൺമെന്റ് ഇപ്പോൾ വെട്ടിത്തീർക്കുന്നതിൽ പല പ്രയത്നങ്ങളും ആശ്രമാംഗങ്ങൾ ചെയ്തിട്ടുണ്ടു്. ഈ റോഡുനിർമ്മാണത്തോടുകൂടി ഭൂമിപതിപ്പിക്കാൻ പാഞ്ഞുകയറുന്നവരുടെയും മുമ്പു മലകളിൽ കയറി പെരുപലിശക്കടങ്ങൾ നൽകി മലസാധനങ്ങൾ വളരെ സഹായവിലയ്ക്കു കൊണ്ടുപോന്നിരുന്ന വ്യാപാരികളുടെയും ചൂഷണനടപടികളിൽ നിന്നു മലവാസികളെ സംരക്ഷിക്കുന്നതിനും, വനഗ്രാമവാസികൾക്കു കൃഷിചെയ്യുന്നതിനും മറ്റും ഓരോ കുടുംബത്തിനും 5 ഏക്കർ വീതം ഭൂമി നൽകത്തക്കവണ്ണം റിസർവു ചെയ്യാൻ ഗവൺമെന്റിനെ പ്രേരിപ്പിക്കുന്നതിനും ആശ്രമം മുൻകൈ എടുത്തു പ്രവർത്തിച്ചിട്ടുണ്ടു്. ആശ്രമാംഗങ്ങളുടെ ജീവിതരീതിയും സേവനതല്പരതയും മൂലം ആകർഷിക്കപ്പെട്ടു യേശുക്രിസ്തുവിന്റെ രക്ഷാസന്ദേശം അറിയുവാനുള്ള ജിജ്ഞാസ ഗ്രാമവാസികളിൽ വർദ്ധിക്കുന്നതോടുകൂടി ബിഷപ്പുതിരുമേനിയുടെയും മദാമ്മയുടെയും ആത്മാർപ്പണം സാഫല്യമായി വരുമെന്നു സുറിയാനിസമുദായത്തിനു പ്രതീക്ഷിക്കാം. ഇതരകാര്യങ്ങളിൽ ദത്തശ്രദ്ധരായിരിക്കുന്ന നമുക്കു് ഇങ്ങനെയുള്ള മിഷ്യനറിപ്രവർത്തനങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുവാനും താല്പര്യപ്പെടുവാനും സാവകാശമില്ലാതെയാണിരിക്കുന്നതു്. ദൈവതിരുനാമ മഹത്വം ഈദൃശസംരംഭങ്ങളിൽ കൂടെ വർദ്ധിക്കുന്നതിൽ ആത്മാർത്ഥമായി ആനന്ദിക്കുന്ന ഒരു സുറിയാനിസമുദായമാണോ നമ്മുടെ സ്വാതന്ത്ര്യസംരംഭങ്ങളുടെ അടിയിൽ കിടക്കുന്നതെന്നു നാം സ്വയം പരിശോധിക്കേണ്ടതാണ്.


## ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | " | 3 | 0 | 0 |
| ഒറ്റപ്രതി | " | 0 | 2 | 0 |

പ്രതിവാരപ്രഭാഷണം (The Sermon for the week)

# സഭയിൽ പരിശുദ്ധാത്മാവിന്റെ വ്യാപാരം

"അങ്ങനെ അവൻ അവരുമായി കൂടിയിരിക്കുമ്പോൾ അവരോടു നിങ്ങൾ യരുശലേമിൽനിന്നു വാങ്ങിപ്പോകാതെ എന്നോടു കേട്ട പിതാവിന്റെ വാഗ്ദത്തത്തിനായി കാത്തിരിക്കേണം, യോഹന്നാൻ വെള്ളംകൊണ്ടു സ്നാനം കഴിപ്പിച്ചു. നിങ്ങൾക്കോ ഇനി ഏറെനാൾ കഴിയുംമുമ്പെ പരിശുദ്ധാത്മാവുകൊണ്ടു സ്നാനം ലഭിക്കും എന്നു കല്പിച്ചു."

അപ്പോ. പ്രവൃത്തികൾ 1: 4—5.

പെന്തിക്കൊസ്തിനാൾ പരിശുദ്ധാത്മാവു ശക്തിയോടെ ഇറങ്ങിയതു വിശ്വാസികളുടെ സമൂഹമായ സഭയിന്മേലായിരുന്നു, കർത്താവിന്റെ നിർദ്ദേശമനുസരിച്ചു എല്ലാവരും ഒരുമനപ്പെട്ടു പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോളാണു് ഈ അനുഭവം അവർക്കുണ്ടായതു്. സഭയിൽ അംഗത്വമോ ഇതരസഭാംഗങ്ങളോടു സജീവമായ ബന്ധമോ ഇല്ലാത്ത ഒരു ക്രിസ്ത്യാനിയെ പുതിയനിയമത്തിൽ കാണുവാൻ സാദ്ധ്യമല്ല. പരിശുദ്ധാത്മാവിന്റെ ശക്തിയായ വ്യാപാരവും നടത്തിപ്പും വ്യക്തികളുടെ ജീവിതത്തിലേക്കാൾ ഉപരിയായി സഭയിലാണു് കാണപ്പെടുന്നതു്. സഭയുടെ പ്രത്യേകലക്ഷണങ്ങൾ പരിശുത്മാവിന്റെ സാന്നിദ്ധ്യം മൂലമാണു പ്രത്യക്ഷപ്പെടുന്നതു്.

ഇന്നത്തെ സഭയുടെ ബലഹീനതയ്ക്കുള്ള കാരണം പരിശുദ്ധാത്മാവിന്റെ പരിപൂർണ്ണമായ നിയന്ത്രണത്തിനും നടത്തിപ്പിനും അതു വിധേയമാകുന്നില്ല എന്നുള്ളതാണു്. ഇന്നെന്നപ്പോലെ പലപ്പോഴും ക്രിസ്തീയസഭ ഇരുളടഞ്ഞഘട്ടങ്ങളിൽക്കൂടി കടന്നുപോയിട്ടുണ്ടു്. അപ്പോഴെല്ലാം സഭയും അതിനെ ഭരമേല്പിച്ചിട്ടുള്ള സുവിശേഷവും നശിച്ചു നാമാവശേഷമായിപ്പോകുമെന്നു പലരും ശങ്കിക്കുകയും പ്രവചിക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ അതിൽ അന്തർലീനമായി കിടന്ന ഏതോ ഒരൽഭുതശക്തി അതിന്റെ പുനരുത്ഥാനത്തിനു വഴിതെളിക്കുകയും ആശ്ചര്യകരമായ വിധത്തിൽ സഭയിൽ പുതിയ ജീവൻ പൊട്ടിപ്പുറപ്പെടുകയുമാണു ചെയ്തിട്ടുള്ളതു്. റോമാ ഗവണ്മെന്റും യഹൂദന്മാരും ചേർന്നു ക്രൂശിൽ തറച്ച കർത്താവു് ഏതുവിധത്തിൽ ഉയർത്തെഴുന്നേററുവോ അതേവിധത്തിൽതന്നെ നിരീശ്വരശക്തികൾ തകർത്തു തരിപ്പണമാക്കിയ സഭാസൗധം നവതേജസ്സോടെ വീണ്ടും ഉയർന്നുവന്നിട്ടുള്ള അനേക ദൃഷ്ടാന്തങ്ങൾ ലോകചരിത്രത്തിലുണ്ടു്. പതിനെട്ടാം നൂററാണ്ടിന്റെ അവസാനഘട്ടത്തിൽ യൂറോപ്പിലെ പലപ്രമുഖന്മാരും ക്രിസ്തുമതം കൂടിവന്നാൽ കാൽശതാബ്ദക്കാലം ഒരു അന്ധവിശ്വാസമായി നിലനിൽക്കുകയും പിന്നീടു നാമാവശേഷമായിത്തീരുകയും ചെയ്യും എന്നുദൃഢമായി വിശ്വസിച്ചിരുന്നു. ഹിററ്ലർ ക്രിസ്തുമതത്തെ തകർക്കുവാൻ കഴിവതു ശ്രമിച്ചു. റഷ്യയിലും അതേ ശ്രമംതന്നെ ഇപ്പോഴും നടന്നുകൊണ്ടിരിക്കുന്നു. എന്നാൽ ചരിത്രം തെളിയിക്കുന്നതു ക്രിസ്തുമതത്തെ തകർക്കുവാൻ ശ്രമിക്കുന്നവർ താൽക്കാലിക വിജയം നേടിയാൽത്തന്നെയും അവസാനം ക്രിസ്തുമതമാകുന്ന പാറമേൽ അടിച്ചു് അവർതന്നെ തകരുകയും ക്രിസ്തുമതം പൂർവ്വാധികം ശക്തിയോടും തേജസ്സോടുംകൂടി പുനരുത്ഥാനം ചെയ്യുകയും ചെയ്യും എന്നാണു്. ക്രിസ്തുവിന്റെ ആത്മാവു സദാ സഭയിൽ സ്ഥിതി ചെയ്യുകയും, വ്യാപരിക്കുകയും ചെയ്യുന്നു എന്നുള്ളതാണു് ഇതിന്റെ കാരണം. സഭയുടെയും വ്യക്തിയുടെയും പുതുക്കത്തിനുള്ള ഏക ഉപാധി പരിശുദ്ധാത്മനിറവിനായി കാത്തിരുന്നു അതിനെ പ്രാപിക്കുക എന്നുള്ളതാണു്.

ഒരു സഭയെന്നുള്ള നിലയിൽ പരിശുദ്ധാത്മാവിന്റെ നടത്തിപ്പാണു് ഇന്നു നമുക്കേററവും അവശ്യമായിട്ടുള്ളതു്. ആദിമസഭയിൽ ആവിർഭവിച്ച വിഷമപ്രശ്നങ്ങളെ അവർ എങ്ങനെ അഭിമുഖീകരിച്ചു എന്നു നോക്കാം. ഉദാഹരണമായി യഹൂദന്മാരല്ലാത്തവരെ സഭയിലേക്കു ചേർക്കേണ്ടതെങ്ങനെയെന്നുള്ളതിനെക്കുറിച്ചു വലിയ അഭിപ്രായവ്യത്യാസവും വാദപ്രതിവാദവും ഉണ്ടായി. മോശ കല്പിച്ചതനുസരിച്ചു് പരിച്ഛേദന ഏൽക്കാതെ രക്ഷ പ്രാപിപ്പാൻ കഴികയില്ല എന്നു ചിലർ വാദിച്ചു. അതാവശ്യമാണോ എന്നു മററു ചിലർ സംശയിച്ചു. സഭയിൽ വലിയ പിളർപ്പും ഭിന്നതയും ഉളവാക്കാമായിരുന്ന ഈ പ്രശ്നം അവർ പരിശുദ്ധാത്മാവിന്റെ നടത്തിപ്പിനായി പ്രാർത്ഥനാപൂർവ്വം ദൈവസന്നിധിയിൽ സമർപ്പിച്ചുകൊണ്ടു കാത്തിരുന്നു. അവസാനം ദൈവഹിതം അവർക്കു വെളിപ്പെട്ടു. പരിച്ഛേദന ആവശ്യമില്ല എന്നു് "പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു" എന്നാണു് അപ്പൊസ്തലന്മാരും മൂപ്പന്മാരും സർവ്വസഭയും ചേർന്നു് അന്ത്യോഖ്യായിലെ സഭയിലേക്കു അയച്ചുകൊടുത്ത ലേഖനത്തിൽ പറഞ്ഞിട്ടുള്ളതു്. "പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു." സഭയുടെ കൂടിയാലോചനകളിലും കമ്മിററികളിലും ഉണ്ടാകേണ്ട അനുഭവം ഇതാണു്. ഇതായിരിക്കണം നമ്മുടെ മുദ്രാവാക്യം. നമ്മുടെ ഏതെങ്കിലും ഒരു തീരുമാനത്തെക്കുറിച്ചു അപ്പൊസ്തലന്മാർ പറഞ്ഞതുപോലെ ഉറപ്പായും അസന്ദിഗ്ദ്ധമായും അതു ദൈവഹിതമാണെന്നു പറയുവാനുള്ള ദിവ്യ നടത്തിപ്പു, നമുക്കുണ്ടായിട്ടുണ്ടോ? നമ്മുടെ ആലോചനകൾ പ്രാർത്ഥനാപൂർവ്വമാണോ നടത്തപ്പെടുന്നതു്? പ്രാർത്ഥനയുടെ അന്തരീക്ഷം നമ്മുടെ യോഗങ്ങളിൽ നിലനിർത്തുവാൻ നാം ശ്രമിക്കുന്നുണ്ടോ? കേവലം ലൗകികമായ രീതിയിൽ; ദൈവനടത്തിപ്പുണ്ടാകാൻ നിവൃത്തിയില്ലാത്ത അന്തരീക്ഷത്തിൽ സ്വാഭിപ്രായങ്ങൾ പുലർത്തണമെന്നല്ലാതെ ദൈവഹിതം അറിയണമെന്നോ നടക്കണമെന്നോ ഉള്ള ആഗ്രഹംപോലുമില്ലാതെ, പ്രാർത്ഥനാപൂർവ്വം ചിന്തിക്കുവാനോ കാത്തിരിക്കുവാനോ ഉള്ള സന്നദ്ധതപോലുമില്ലാതെ അല്ലയോ നമ്മുടെ ആലോചനകൾ അധികവും നടക്കുന്നതു? ക്രിസ്തുവിന്റെ സഭയെ ക്രിസ്തുവിന്റെ മാർഗ്ഗങ്ങളിൽക്കൂടിയല്ലാതെ നയിക്കുവാൻ സാദ്ധ്യമല്ല എന്നു നാം അറിയേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

...."പരിശുദ്ധാത്മാവിനും ഞങ്ങൾക്കും തോന്നിയിരിക്കുന്നു" (അപ്പോ. പ്രവൃത്തികൾ 15. 28) പരിശുദ്ധാത്മാവിന്റെ നടത്തിപ്പിനായി അപ്പൊസ്തലന്മാരുംമററും കണ്ണടച്ചു കൈയും കെട്ടി കാത്തിരിക്ക മാത്രമല്ല ചെയ്തതു് എന്നു വിശദമാണു്. അവർ അഗാധമായി ചിന്തിച്ചു. വാദപ്രതിവാദങ്ങൾ നടത്തി ആശയവിനിമയം ചെയ്തു. ഭിന്നാഭിപ്രായങ്ങളെ തുലനം ചെയ്തു നോക്കി. എന്നാൽ എല്ലാററിനും ഉപരിയായി പരിശുദ്ധാത്മാവിന്റെ നടത്തിപ്പിൽ ആശ്രയിച്ചു പ്രാർത്ഥിച്ചു. അവസാനം അവർ എത്തിച്ചേർന്ന തീരുമാനം കർത്താവിന്റെ മനസ്സിനും അവരുടെ ഉത്തമ ബോദ്ധ്യത്തിനും അനുയോജ്യമായിരുന്നു. ആലോചനകളിൽ നമ്മുടെ ആ

# വിശുദ്ധദീപം

## കർമ്മകാണ്ഡ (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### ബേത്ത്സൈദായിലെ അത്ഭുതം

ജറുശലേം ദേവാലയാന്തികത്തി-
ലജപാല ഗോപുരപ്രാന്തഭൂവിൽ
നരകുലം "ബേത്ത്സൈദാ"യെന്നു വാഴ്ത്തു-
മൊരു കുളം കീർത്തി പൂണ്ടുല്ലസിച്ചു.
കരുണാനികേതമായി ലാലസിച്ച
പരിശുദ്ധമാമാക്കുളക്കരയിൽ
ബധിരന്മാർ, മൂകന്മാർ, പംഗുപാദർ
കുഷ്ഠന്മാരാദിയാമാതുരന്മാർ,
കരിയും നിലങ്ങൾക്കു ജീവനേകും
കനിമുകിൽ കാണാൻ കൊതിച്ചു മേവും
കൃഷകരെപ്പോലവേ സോൽക്കണ്ഠരായ്-
ക്കുലവും വെടിഞ്ഞു സദാ വസിച്ചു.
പരമേശദൂതൻ ചിലപ്പൊഴെല്ലാം
വരുമാക്കുളത്തിൽ കുളിക്കുവാനായ്.
തിരകളിളകിക്കുളം കലങ്ങും
കരയിലൊരാരവം പൊങ്ങുമപ്പോൾ
ഒരു ലക്ഷം രോഗികൾ ചാടിവീഴ-
മൊരുഞൊടിക്കുള്ളിലാക്രമമദ്ധ്യേ.
പ്രഥമമായ് വാപിയിൽ വീഴുംരോഗ
മഥിതന്നു മാത്രം സുഖം ലഭിക്കും.
പരശതം രോഗികളീവിധത്തിൽ
പരമുക്തരോഗരായ്ത്തീർന്നുവന്നു.
സകലാധിനാഥനാകൃപകുല-
സ്ഥലിയിൽ വന്നെത്തിയ വേളയിങ്കൽ
ഒരു രോഗി മുപ്പത്തിയെട്ടുവർഷ-
മൊരുവശം മുറ്റും തളർന്ന സാധു
സലിലാശയത്തിന്റെ തിട്ടിലാരും
ശരണമില്ലാതെ കിടന്നിരുന്നു.
സുരലോകനായകദൂതൻ വന്നു
സലിലം കലക്കിയ കാലമെല്ലാം
പരിതാപം തന്നിൽപ്പതിക്കുവാനായ്
പ്പണികളവൻപരം ചെയ്തിരുന്നു.
തറയിൽനിന്നൊന്നെഴുന്നേൽക്കാൻ പോലും
തരമാവാതപ്പാവം ബുദ്ധിമുട്ടി.
കുളമൊന്നനങ്ങുമ്പോഴേക്കു വേഗം
ബലവാന്മാർ വെള്ളത്തിൽ ചാടിവീഴും.
തളർവാതക്കാരനെ നേരം നോക്കി
കുളിർവാരിക്കുള്ളിലിറക്കുവാനായ്
ഒരുവർക്കും കാരുണ്യമേശായ്കയാൽ
പരമനിരാശയിൽ നാൾകഴിച്ചാൻ.
വരുമൊരുകാലമാ നീരിൽത്തന്റെ
ചരണം പതിക്കാനെന്നോർത്തു വാണാൻ.
ഒരുനാളതുവഴി യേശുനാഥൻ
ഒരു ദിക്കിലേക്കെഴുന്നള്ളുന്നേരം
തിരുമിഴിക്കോണാത്തളർച്ച പൂണ്ട
നരനുടെ മേനിയിൽ സഞ്ചരിച്ചു.
ക്ഷതമാമവനുടെ ഹൃത്തടത്തെ
മൃദുലാശയൻ കണ്ണുകൊണ്ടു കണ്ടു.
വളരും നിരാശയാമന്ധകാരം
കളിയാടിക്കണ്ടാനവന്റെ കണ്ണിൽ.
കരളലിഞ്ഞീശസുതൻ ചെന്നു ചാരെ
പരമദയാന്വിതം ചോദിച്ചേവം.
"പരിപൂർണ്ണനാവണോ! ഘോരരോഗ
ദുരിതം വഹിക്കും നിനക്കു പാരിൽ?"
കരയറ്റൊരാശപാസ ശൈലജാത-
ത്തിരവന്നു തൊട്ടപോലായി രോഗി
കൊടുംവെയിലാൽ വാടിത്തളർന്നുവീണ
ചെടിതൻ ചുവട്ടിൽ ജലം കണക്കേ.
മരുഭൂനടുവിൽക്കുഴഞ്ഞു നീറി-
യുരുകുന്ന പാന്ഥന്റെ മേനി തന്നിൽ
ജലശീകരങ്ങൾ നിറഞ്ഞ തെന്നൽ
ക്കരനിരവന്നു തലോടും പോലെ
മനുവേലൻ തന്നുടെ വാക്യം രോഗാ-
തുരനെപ്പരം സുഖപൂർണ്ണനാക്കി.

---

ഭിപ്രായത്തിലേക്കു മാറുള്ളവരേയും ദൈവത്തെത്തന്നെയും തിരിക്കണമെന്നുള്ളതാണു് സാധാരണ ചിന്താഗതി. അതു മാറിയിട്ടു ഭിന്നാഭിപ്രായങ്ങളുടെ പ്രകടനംമൂലം ദൈവത്തിന്റെ ഹിതം കൂടുതൽ അറിയുവാൻ സാധിക്കണമെന്നും ഏതു വിധത്തിലും ദൈവഹിതം മാത്രം നടക്കുവാൻ ഇടയാകണമെന്നുമായിരിക്കണം നമ്മുടെ ചിന്താഗതി. സഭയുടെയും സ്ഥാപനങ്ങളുടെയും നടത്തിപ്പിൽ ഈ വിധത്തിലുള്ള പരിശുദ്ധാത്മപ്രവർത്തനത്തിന്റെ അനുഭവം നമുക്കു് ഒഴിച്ചുകൂടാത്തതാണു്. "എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ എവിടെ കൂടിയാലും ഞാൻ അവരുടെ മദ്ധ്യത്തിൽ ഉണ്ടു്." എന്നുള്ള കർത്താവിന്റെ വാഗ്ദാനവും ഈ അനുഭവത്തെയാണു സൂചിപ്പിക്കുന്നതു്. കർത്താവിന്റെ നാമത്തിൽ ഒരുമിച്ചു കൂടുവാനുള്ള പരിശീലനം കർത്താവു നമുക്കു നൽകട്ടെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 9: 1—12.

അന്ധനായ ആ മനുഷ്യനെപ്പററി ശിഷ്യന്മാർ പ്രകടിപ്പിച്ച സംശയം പലപ്പോഴും നാമും പ്രദർശിപ്പിക്കാറുള്ളതാണ്. കർത്താവു് ആ ചിന്താഗതിയെ നിഷേധിക്കുകയും അവനെ സൗഖ്യപ്പെടുത്തുകയും ചെയ്തു. ദൈവത്തെപ്പററി കഠിനഹൃദയനെന്ന നിലയിലാണ പലരും സാധാരണ ചിന്തിക്കുക. അതുമൂലം തന്നിൽനിന്നു ലഭ്യമാകാവുന്ന അനുഗ്രഹങ്ങൾ നാം തന്നെ നഷ്ടപ്പെടുത്തുകയാണുചെയ്യുന്നതു്. കർത്താവു് അന്ധനായ മനുഷ്യനോടു് ഒരു പ്രവൃത്തി ചെയ്യുവാൻ ആജ്ഞാപിച്ചതും അവൻ പോയി അതു് ചെയ്തു് സൗഖ്യം പ്രാപിച്ചതും കാണുക. ദൈവത്തിനുവേണ്ടി നാം എന്തെങ്കിലും ചെയ്തിട്ടേ തന്റെ സ്നേഹത്തിന്റെയും ശക്തിയുടെയും അപരിമേയതയെപ്പററി വല്ല ധാരണയും നമുക്കു ലഭിക്കുന്നുള്ളു. അന്ധനായ മനുഷ്യൻ തന്റെ അനുഭവം വിവരിക്കുന്നതു് ശ്രദ്ധേയമല്ലെ. അവനെപ്പോലെ ദൈവം നമ്മിൽ പ്രവർത്തിച്ചിട്ടുള്ള ഏതെങ്കിലും കാര്യത്തെപ്പററി സാക്ഷി നൽകുവാൻ നമുക്കുണ്ടോ. വേദശാസ്ത്രത്തിൽ പക്ഷെ അജ്ഞരായിരിക്കാമെങ്കിലും ഈ വിധമുള്ള സാക്ഷി നൽകുവാൻ നമുക്കും കഴിയേണ്ടതാണ്.

ചൊവ്വാ. യോഹ. 9: 13—23.

പരീശന്മാരും ഇതര യഹൂദമതപ്രമാണികളും ദൈവത്തെപ്പററി ഒരു ന്യായാധിപനും കഠിനഹൃദയനായ ഒരു യജമാനനും ആയിട്ടു ചിന്തിച്ചുപോന്നു. അങ്ങനെ ചിന്തിച്ചിരുന്നവർ സംശയദൃഷ്ടിയോടും അസൂയയോടും കൂടി അന്യരെ വീക്ഷിച്ചതു് സ്വാഭാവികമാണ്. ആ കുരുടൻ സൗഖ്യം പ്രാപിച്ചതിൽ സന്തോഷിക്കുന്നതിനുപകരം അവനേയും അവനു സൗഖ്യം നൽകിയവനേയും കുററം വിധിക്കുന്നതു കാണുക. ഈവിധമുള്ള നിലപാടുമൂലം ജീവിതത്തിൽ ലഭ്യമാകേണ്ട ആനന്ദവും സന്തുഷ്ടിയും നാം നശിപ്പിക്കുന്നുണ്ടോ? ആ യഹൂദമതപ്രമാണികൾ യേശു ആ കുരുടനു സൌഖ്യം നൽകി എന്നു വിശ്വസിക്കുന്നതിനു ഇഷ്ടപ്പെട്ടില്ല. അതുകൊണ്ടു് ആ മനുഷ്യൻ കുരുടൻ ആയിരുന്നു എന്നുപോലും വിശ്വസിക്കുവാൻ അവർ മടിച്ചു. ആ മതപ്രമാണികളുടെ മനോഭാവം ഗ്രഹിച്ച ആ സാധു മാതാപിതാക്കന്മാർ ഭവിഷ്യത്തുകളെ ഒഴിഞ്ഞു മാറുവാൻ നോക്കുന്നതു കാണുക. നമ്മുടെ മുൻവിധിയും സ്വയനീതീകരണവും നമുക്കുതന്നെയും അന്യർക്കും എന്തെല്ലാം ദോഷങ്ങൾ വരുത്തുന്നു. നമ്മുടെ നില അന്യരിൽ സംശയവും ഭീതിയും വളർത്തുവാനാണോ സഹായമാകുന്നതു്.

ബുധൻ. യോഹ. 9: 24—34.

പരീശന്മാർ ആവർത്തിച്ചു നടത്തുന്ന അന്വേഷണങ്ങൾ അസുഖകരമായി തോന്നിപ്പോകുന്നു. എന്നാൽ ദൈവിക വെളിച്ചത്തിനെതിരായിസ്വയസ്നേഹം പ്രവർത്തിക്കുന്നതിന്റെ ഒരു യഥാർത്ഥ ചിത്രമാണ് നാമിവിടെ കാണുന്നതു്. പരീശന്മാർ പ്രദർശിപ്പിച്ച സംശയവും എതിർപ്പും എല്ലാം ചെന്നു പര്യവസാനിച്ചതെവിടെയായിരുന്നു. യേശുവിന്റെ ക്രൂശുവധത്തിൽ ക്രിസ്തുയേശുവിന്റെ ശിഷ്യന്മാരെന്നുവിളിക്കപ്പെടുവാൻ നമുക്കു വല്ല അർഹതയുമുണ്ടോ? ശിഷ്യൻ ഗുരുവിന്റെ ഇഷ്ടം അറിഞ്ഞു അതു് പ്രവർത്തിക്കുവാനും തെററു വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതു തിരുത്തുവാനും സന്നദ്ധനായിരിക്കും. നിഗളികളും സ്വയസംതൃപ്തരുമായവർക്കു് അതു് അസാദ്ധ്യമായിരിക്കും. അതാണ് പരീശന്മാരിൽ കണ്ടതു്. ഈ കാര്യത്തിൽ നമ്മുടെ അവസ്ഥ എന്താണ്. കാഴ്ച പ്രാപിച്ച ആ മനുഷ്യനു് പല സത്യങ്ങളും വ്യക്തമായി കാണുവാൻ കഴിഞ്ഞു. "ദൈവഭക്തനായിരുന്നു് അവന്റെ ഇഷ്ടം ചെയ്യുന്നവന്റെ പ്രാർത്ഥന കേൾക്കുന്നു" എന്നു അവൻ പ്രതിവചിച്ചതു ശ്രദ്ധിക്കുക. എന്നാൽ ദൈവ ഇഷ്ടം എന്താണെന്നതിനെപ്പററി ചില അവസരങ്ങളിൽ സംശയമുണ്ടാകാം. എങ്കിലും അഭേദ്യമായി പാലിക്കപ്പെടേണ്ട ഒരു കാര്യമുണ്ടു്. ദൈവേഷ്ടമെന്താണെന്നു് അറിയാവുന്ന കാര്യം സന്തോഷത്തോടെ നിറവേററുക അതു നാം ചെയ്യുമോ?

വ്യാഴം. യോഹ. 9: 35—41.

യഹൂദന്മാർ അവനെ ഭ്രഷ്ടനാക്കി എന്നു യേശു അറിഞ്ഞു അവനെ കണ്ടു സംസാരിക്കുന്നതു കാണുക. നമ്മെ കണ്ടുപിടിച്ചു് നമ്മെ സഹായിക്കുന്നതിൽ ദൈവം പ്രദർശിപ്പിക്കുന്ന ശ്രദ്ധ എത്ര ആശ്വാസകരമാണ്. രോഗിയെ പരിചരിക്കുന്ന ഡോക്ടറെപ്പോലെ അവൻ നമ്മെ പരിചരിക്കുന്നു. എന്നാൽ ചിലഅവസരങ്ങളിൽ ഡോക്ടറെപ്പോലെ നോക്കിനിൽക്കയേ ഗത്യന്തരമുള്ളായിരിക്കാം. യേശുവിനെ അറിയുന്നു എന്നു് അഭിമാനിക്കുന്നവർപോലും യേശുവിനെ ശരിയായി അറിഞ്ഞിട്ടില്ല. അതുകൊണ്ടു നമുക്കുള്ള ഏക പോംവഴി ആ മനുഷ്യനെപ്പോലെ യേശുവിന്റെ തൃപ്പാദത്തിങ്കൽ നമസ്കരിച്ചു ഏററു പറയുക മാത്രമാണ്. 39....ാം വാക്യം മുതലുള്ള യേശുവിന്റെ സംഭാഷണം എത്ര ഗൌരവതരമാണ്. കർത്താവു കരുണ്യമൂർത്തിയാണ്. അതേസമയത്തു ന്യായാധിപൻ കൂടിയാണെന്നുള്ള സത്യം വിസ്മരിച്ചുപോകരുതു്. അതുകൊണ്ടു ദൈവത്തിന്റെ കരുണയെ ദുർവ്വിനിയോഗം ചെയ്യാതിരിപ്പാൻ നമുക്കു പ്രത്യേകമായി സൂക്ഷിക്കാം.

വെള്ളി. യോഹ. 10: 1—6.

ഈ അദ്ധ്യായത്തിൽ യേശുതമ്പുരാനെപ്പററി നല്ല ഇടയൻ എന്ന നിലയിലാണ് നാം ചിന്തിക്കുവാൻ പോകുന്നതു്. സന്ധ്യാസമയത്തു് ആട്ടിൻപററത്തെ ആലയിൽ ആക്കിയിട്ടു് വിശ്രമത്തിനു പോകുകയും രാവിലെ വരുമ്പോൾ കാവൽക്കാരൻ വാതിൽ തുറന്നുകൊടുത്തിട്ടു് ഓരോ ഇടയനും പ്രത്യേക ശബ്ദത്തിൽ അവനവന്റെ ആടുകളെ വിളിച്ചുകൊണ്ടുപോകുകയും ചെയ്യുന്നതാണ് ഒന്നാമത്തെ ചിത്രം. ജീവിതത്തിന്റെ പ്രഭാതത്തിൽതന്നെ നല്ല ഇടയന്റെ ശബ്ദം തിരിച്ചറിഞ്ഞു് അവനെ അനുഗമിപ്പാൻ കഴിയുന്നവർ എത്ര ഭാഗ്യവാന്മാരാകുന്നു. പലസ്റ്റീൻ നാട്ടിൽ ഇടയൻ മുമ്പേ പോകുകയും ആടുകൾ അവനെ അനുഗമിക്കുകയുമാണുചെയ്യുന്നതു്. അതുപോലെ നമ്മുടെ കർത്താവു നമുക്കു മാതൃകയും വഴികാട്ടിയുമായി മുമ്പേ പോകുന്നുണ്ടു്. അവനെ അനുഗമിക്കുക മാത്രമാണ് തന്റെ ആടുകളായ നമ്മുടെ കർത്തവ്യം. അപരിചിതരുടെ ശബ്ദം പരിചയമില്ലാത്ത ആടുകൾ ഒരിക്കലും അന്യരുടെ പിന്നാലെ പോകുകയില്ല. വിവേചനാശക്തിയുള്ള മനുഷ്യന്റെ അവസ്ഥ അതിലെത്രയോ ഭിന്നമാണു. തങ്ങളുടെ ഇടയന്റെ ശബ്ദം അറിഞ്ഞു് അവനെ അനുഗമിപ്പാൻ കഴിയുന്നവരെത്ര ഭാഗ്യവാന്മാർ.

ശനി. യോഹ. 10: 7—10.

ഇന്നു നാം ചിന്തിക്കുന്നതു് ഒരു മദ്ധ്യാഹ്ന ചിത്രത്തെപ്പററിയാണ്. ഉച്ചസമയത്തു് ആടുകളെ വിശ്രമാർത്ഥം ഏതെങ്കിലും താൽക്കാലിക സങ്കേതത്തിലാക്കിയിട്ടു് ഇടയൻ വിശ്രമിക്കുന്നു. അവിടെ സങ്കേതദ്വാരത്തിൽ ഇടയൻതന്നെനിന്നു ആടുകളെ കയററുകയും ഇറക്കുകയും ചെയ്യുന്നു. ആ താൽക്കാലിക സങ്കേതത്തിൽ ഏല്പിക്ക

# എഫേസ്യലേഖനം.

(മാത്യു പി. ജോൺ എം. എ. എം. ററി. എച്ച്.)

ഈ ലേഖനം എഴുതുവാനുണ്ടായ സാഹചര്യങ്ങളെപ്പററി നാം മുൻലേഖനങ്ങളിൽ കണ്ടു. രണ്ടുകൊല്ലത്തോളം പൌലോസ് താമസിച്ചു സുവിശേഷവേല ചെയ്ത ഒരു സ്ഥലമായിരുന്നു എഫേസോസ്. (അ. പ്ര. 19: 10) എഫേസോസിൽ "വളരെ താഴ്മയോടും കണ്ണുനീരോടും യെഹൂദന്മാരുടെ കൂട്ടുകെട്ടുകളാൽ എനിക്കുണ്ടായ കഷ്ടങ്ങളോടും കൂടെ കർത്താവിനെ സേവിച്ചുവന്നു എന്നും, പ്രയോജനമുള്ളതു് ഒന്നും മറച്ചുവെക്കാതെ പരസ്യമായും വീടുതോറും നിങ്ങളോടു് അറിയിക്കയും ഉപദേശിക്കയും ചെയ്തു" എന്നു് എഫേസ്യമൂപ്പന്മാരോടു് പൌലോസ് പറയുന്നതായി നാം വായിക്കുന്നു. (അ. പ്ര. 20: 19, 20) ഒന്നാം നൂററാണ്ടിന്റെ അവസാനംവരെ എഫേസ്യസഭ സജീവമായി തുടർന്നു എന്നു വെളി 2: 1–7-ൽ നിന്നു നമുക്കു മനസ്സിലാക്കാം.

പൌലോസിനു വളരെ പരിചയമുള്ള ഒരു സഭയ്ക്കു് എഴുതിയ ഒരു ലേഖനമെന്നു് ഇതു വായിച്ചാൽ തോന്നുകയില്ല. ആരംഭത്തിലും അവസാനത്തിലുമുള്ള ലേഖനരീതികൾ ഒഴിച്ചാൽ ഒരു പ്രബന്ധത്തിന്റെ രീതിയാണു് ഈ ലേഖനത്തിനുള്ളതെന്നു പറയാം. ഒരു പ്രത്യേകസഭയിലെ പ്രശ്നങ്ങളെപ്പററിയോ വ്യക്തികളെപ്പററിയോ ഇതിൽ യാതൊന്നും നാം കാണുന്നില്ല. 1: 1-ൽ "എഫേസോസിൽ" എന്ന പദം ഏററം പഴയ കയ്യെഴുത്തുകളിൽ പലതിലും ഇല്ല. രണ്ടാം നൂററാണ്ടിലെ പുതിയ നിയമഗ്രന്ഥങ്ങളുടെ ഒരു പട്ടികയിൽ ഈ ലേഖനത്തിന്റെ പേരില്ല. ലവൂദിക്യ സഭയ്ക്കുള്ളതു് എന്ന പേരിൽ ഒന്നു ചേർത്തിട്ടുമുണ്ടു്. ഈ കാരണങ്ങളാൽ ഈ ലേഖനം എഫേസ്യസഭയ്ക്കു മാത്രം എഴുതിയതല്ലെന്നും ഏഷ്യാമൈനറിൽ ലൈക്കസ് നദീതടത്തിലുള്ള പല സഭകൾക്കെഴുതിയ ഒരു പൊതുലേഖനമായിരിക്കാം എന്നും ചിന്തിക്കുന്നതു യുക്ത്യനുസരണമായിരിക്കും.

പൌലൂസിന്റെ ലേഖനങ്ങളിലെല്ലാം തത്വപരമായും പ്രായോഗികമായും ഉള്ള ഭാഗങ്ങൾ ഉൾപ്പെടുന്നുവെന്നും പ്രായോഗികനിർദ്ദേശങ്ങൾ എപ്പോഴും സുവിശേഷതത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരിക്കും എന്നും നാം കണ്ടു. ഈ ലേഖനത്തിൽ ആദ്യത്തെ മൂന്നദ്ധ്യായങ്ങൾ മനുഷ്യചരിത്രത്തിന്റെ അർത്ഥം അഥവാ ദൈവത്തിന്റെ നിത്യമായ ഉദ്ദേശങ്ങൾ ചരിത്രത്തിൽ സാധിതപ്രായങ്ങളാകുന്നതിനെപ്പററി നാം വായിക്കുന്നു. ബാക്കിയുള്ള മൂന്നദ്ധ്യായങ്ങൾ അധികവും പ്രായോഗിക നിർദ്ദേശങ്ങളാണെന്നു പറയാം. കൊലോസ്യലേഖനവും ഈ ലേഖനവും തമ്മിലുള്ള സാമ്യത്തെപ്പററി നാം മുമ്പു കണ്ടുവല്ലോ. അവിടെ ക്രിസ്തുവിന്റെ സ്ഥാനത്തെപ്പററി വിവരിക്കുന്നതിനു പകരം ഇവിടെ പൌലോസിന്റെ വിഷയമായിരിക്കുന്നതു ദൈവത്തിന്റെ നിത്യനിർണ്ണയത്തിൽ ക്രൈസ്തവസഭയ്ക്കുള്ള സ്ഥാനമാകുന്നു.

പതിവുപോലെയുള്ള ലേഖനാരംഭത്തിനു ശേഷം, 1: 3-ൽ ആരംഭിക്കുന്ന സ്തോത്രം ഇടയ്ക്കു ചേർത്തിരിക്കുന്ന മററു പല വിഷയങ്ങളോടുകൂടെ മൂന്നാം അദ്ധ്യായത്തിന്റെ അവസാനം വരെ തുടരുന്നു. സ്തോത്രത്തിനു വിഷയം ക്രൈസ്തവസഭയ്ക്കു പൊതുവായി ലഭിച്ചിട്ടുള്ള അനുഗ്രഹങ്ങളത്രേ. ഒന്നാമത്തെ ഖണ്ഡികയിൽ തന്നെ, ക്രിസ്തുവിന്റെ പ്രവർത്തനം ദൈവത്തിന്റെ പ്രവർത്തനമാണെന്നും, ക്രൈസ്തവസുവിശേഷവും സഭയും, മനുഷ്യന്റെ വിഴ്ച്ച ശേഷമുണ്ടായ പോംവഴികളല്ല, ലോകസ്ഥാപനത്തിനു മുമ്പുതന്നെയുള്ള ദൈവനിർണ്ണയത്തിലുൾപ്പെട്ടതാണെന്നും, മററുമുള്ള പൌലോസിന്റെ ചിന്തകൾ വെളിപ്പെടുന്നുണ്ടു്. 9-ാം വാക്യത്തിൽ വരുന്ന "മർമ്മം" എന്ന പദം പ്രത്യേകം ശ്രദ്ധേയമത്രേ. രഹസ്യം എന്നും അർത്ഥമുള്ള ഒരു മൂലപദമാണു പൌലോസ് ഉപയോഗിക്കുന്നതു് എങ്കിലും, പൂർവ്വകാലങ്ങളിൽ വെളിപ്പെടാതിരുന്നതെങ്കിലും ഇപ്പോൾ വെളിപ്പെടുത്തപ്പെട്ടിരിക്കുന്ന ദൈവത്തിന്റെ ഉദ്ദേശം എന്ന അർത്ഥത്തിലാകുന്നു അതു് ഈ ലേഖനത്തിൽ എപ്പോഴും ഉപയോഗിച്ചിരിക്കുന്നതു്. ആ മർമ്മം പല വാക്യങ്ങളിലായി അപ്പോസ്തലൻ വിവരിക്കുന്നു. "അതു സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ളതു് എല്ലാം പിന്നെയും ക്രിസ്തുവിൽ ഒന്നായിച്ചേർക്ക എന്നിങ്ങനെ കാലസമ്പൂർണ്ണതയിലെ വ്യവസ്ഥ........" (1. 10). "....വെളിപാടിനാൽ എനിക്കു് ഒരു മർമ്മം അറിവായ്‌വന്നു ....ആ മർമ്മം ഇപ്പോൾ അവന്റെ

---

പ്പെട്ടിരിക്കുന്ന ചുമതലകൾ വിശ്വസ്തതയോടെ നിറവേററുവാൻ കഴിയുന്ന പക്ഷം അപകടം കൂടാതെ കഴിക്കുവാൻ സാധിക്കും. "ആടുകളുടെ വാതിൽ ഞാനാകുന്നു." വി. മാമ്മോദീസാ മൂലം സഭയിൽ അംഗത്വം സമ്പാദിച്ച നമുക്കു നല്ല മേച്ചിൽ സ്ഥലം കരുതപ്പെട്ടിട്ടുണ്ടു്. വി. കുർബാനയാകുന്ന കൂദാശതന്നെ. ജീവിതത്തിന്റെ മദ്ധ്യാഹ്നത്തിൽ ഈ കൂദാശയിലുള്ള നിരന്തര സംസർഗ്ഗം നമ്മെ അപകടത്തിൽനിന്നു കാത്തുകൊള്ളും. ഒരു കാര്യം മാത്രം ആവശ്യമായിരിക്കും. വി. കൂദാശയിലുള്ള സംസർഗ്ഗം നമ്മുടെ ജീവിതവുമായി പൊരുത്തപ്പെടുവാൻ ഒരു നിരന്തരയത്നമാവശ്യമാകുന്നു. അതു സാധിക്കേണ്ടതു ലോകം, ജഡം, പിശാചു് എന്നിവയെ വർജ്ജിപ്പാനുള്ള ശ്രമത്താലാണുതാനും.

വിശുദ്ധ അപ്പോസ്തലന്മാർക്കും പ്രവാചകന്മാർക്കും ആത്മാവിനാൽ വെളിപ്പെട്ടതുപോലെ പൂർവ്വകാലങ്ങളിൽ മനുഷ്യർക്ക് അറിയായ് വന്നിരുന്നില്ല. അതാ ജാതികൾ സുവിശേഷത്താൽ ക്രിസ്തുയേശുവിൽ കൂട്ടവകാശികളും, ഏകശരീരസ്ഥരും, വാഗ്ദത്തിൽ പങ്കാളികളും ആകേണം എന്നുള്ളതുതന്നെ" (3: 3—6).

ഇപ്രകാരം ക്രിസ്തുയേശുവിൽ സൃഷ്ടിയുടെ ഉദ്ദേശം നിറവേറുന്നതു, യഹൂദനും പുറജാതിയും എന്ന വ്യത്യാസം മാഞ്ഞുപോകുന്നതു്, ഇരുപക്ഷത്തെയും ക്രിസ്തുയേശുവിൽ ഒരേ പുതുമനുഷ്യനായി സൃഷ്ടിക്കുന്നതു് ധ്യാനിക്കുമ്പോൾ പൌലോസിനുള്ള വിസ്മയത്തിനു് അവസാനമില്ല. ചോദകരക്ഷസ്സായി ക്രിസ്തുവിലുള്ള ദൈവപ്രവൃത്തനത്തെപ്പറ്റി വിവരിക്കുവാൻ പൌലോസിന്റെ ഭാഷ വളരെ അപര്യാപ്തമത്രേ. ഒന്നിനു പുറകെ ഒന്നായി, വാക്കുകളും ശൈലികളും കൂട്ടിയിണക്കി തന്റെ ആശയം വ്യക്തമാക്കുവാൻ അപ്പോസ്തലൻ പ്രയാസപ്പെടുന്നതു നമുക്കു കാണാം. "അവന്റെ ബലത്തിൽ വല്ലഭത്വത്തിന്റെ വ്യാപാരത്താൽ വിശ്വസിക്കുന്ന നമുക്കു വേണ്ടി വ്യാപരിക്കുന്ന അവന്റെ ശക്തിയുടെ അളവറ്റ വലിപ്പം" (1. 18—19), "സ്നേഹത്തിൽ വേരൂന്നി അടിസ്ഥാനപ്പെട്ടവരായി, വീതിയും, നീളവും, ആഴവും, ഉയരവും എന്തു് എന്നു....ഗ്രഹിപ്പാനും" (3. 17. 18) മുതലായ വാക്യങ്ങൾ ഇതിനു് ഉദാഹരണങ്ങളാകുന്നു.

ഈ മൂന്നു് അദ്ധ്യായങ്ങളിൽ അൽപ്പസ്വൽപ്പവ്യത്യാസങ്ങളോടെ പലപ്രാവശ്യം ആവർത്തിക്കപ്പെടുന്ന ഒരു ശൈലിയാണു്, "തന്റെ കൃപാമഹത്വത്തിന്റെ പുകഴ്ചയ്ക്കായി" എന്നതു് (1. 6, 1. 12, 1. 14). "തന്റെ പ്രസാദത്തിനു തക്കവണ്ണം" (1. 9); "അവന്റെ മഹത്വത്തിന്റെ മഹിമാധനം ഇന്നതെന്നും.....അറിയേണ്ടതിന്നു്" (1. 18;) "ക്രിസ്തുയേശുവിൽ നമ്മെക്കുറിച്ചുള്ള വാത്സല്യത്തിൽ തന്റെ കൃപയുടെ അത്യന്ത ധനത്തെ വരുംകാലങ്ങളിൽ കാണിക്കേണ്ടതിന്നു്" (2. 6) മുതലായ വാക്യങ്ങളും കാണുക.

---

(5-ാംപേജിൽ നിന്നും തുടർച്ച)

ളുംകൊണ്ടു പ്രത്യക്ഷമാക്കുന്ന ഈ പ്രസിദ്ധീകരണം വിശേഷവിധിയായിട്ടുള്ള ഒന്നാണെന്നുള്ളതിനു സംശയമില്ല. സാധാരണക്കാർ മനസ്സിലാക്കുന്ന ലളിതമായ ഭാഷാരീതിയും രസാവഹമായ ചിത്രീകരണങ്ങളും വായനക്കാരുടെ ശ്രദ്ധ ആദ്യന്തം ആകർഷിച്ചുനിർത്തി അവരിൽ കർത്തവ്യബോധമുളവാക്കുന്ന ആശയവൈശിഷ്ട്യവും കാര്യഗൌരവവും ഈ കൃതിക്കുണ്ടു്. സി. എം: എസ് പ്രസ്സിൽ ഭംഗിയായി അച്ചടിപ്പിച്ചു പ്രസിദ്ധീകരിച്ചിരിക്കുന്ന ഈ കൃതിക്കു 8 അണ മാത്രമെ വിലയുള്ളു. ഈ വിശിഷ്ടഗ്രന്ഥം ആവശ്യമുള്ളവർ-Rev C K John C.M S. Press Kottayam, എന്ന മേൽവിലാസത്തിൽ എഴുതേണ്ടതാണു്.

## വി. കർബാന

(ദിവ്യശ്രീ എം. റ്റി. ഇട്ടീരാമല്ലാൻ)

### അവസാനശുശ്രൂഷ

1. ആർക്കുവേണ്ടി കുർബാന ചൊല്ലിയോ അവരെ ഓർക്കുന്ന പ്രാർത്ഥന.
2. ശരീരം ഭക്ഷിക്കുമ്പോൾ.
3. പീലാസാ തുടക്കുമ്പോൾ.
4. രക്തം കുടിക്കുമ്പോൾ.
5. തർക്കഹെലൊ തുടക്കുമ്പോൾ.
6. കാസാ തുടക്കുമ്പോൾ.
7. കൈ കഴുകുമ്പോൾ.
8. കൈ തുടക്കുമ്പോൾ.
9. മരിച്ചവർക്കുവേണ്ടി പ്രമിയൊൻ.
10. സെദറാ.
11. എത്രോ.
12. അവസാനവും കർതൃപ്രാർത്ഥനയും.

13.ബലിപീഠത്തോടുള്ള സമാധാനം രണ്ടാംഅദ്ധ്യായം മാത്രം വി. കുർബാനയുടെ ആരംഭക്രമമായിരുന്നു എന്നു മുൻ പ്രസ്താവിച്ചുവല്ലൊ. അതിനോടു സത്യം വെളിപ്പെടുത്തിയപ്രകാരം ഓരോന്നും ചേർത്തു ഇത്രത്തോളം നല്ല ക്രമരീതിയിൽ വർദ്ധിപ്പിച്ചുപോന്നിട്ടുള്ളതാകുന്നു. ഇന്നും രണ്ടാം അദ്ധ്യായമത്രെ കുർബാനയുടെ സാക്ഷാൽ ക്രമമായിരിക്കുന്നതു്.

വി. കുർബാന 18. സ്ളീബാകൊണ്ടു പൂർത്തിയാക്കപ്പെടുന്നു. അവയിൽ സ്ഥാപനവചനം ഉച്ചരിക്കുമ്പോൾ ആറും, വി. റൂഹാ വന്നു ശരീരരക്തങ്ങളാക്കിത്തീർക്കുമ്പോൾ ആറും ശരീരരക്തങ്ങൾ യോജിപ്പിക്കുമ്പോൾ ആറും ഇപ്രകാരം പതിനെട്ടാകുന്നു.

ഈ 18. സ്ളീബായും പുറമെ മൂന്നുപ്രാവശ്യം 9. സ്ളീബാകൊണ്ടു ജനങ്ങളെ അനുഗ്രഹിക്കുന്നു. ത്രിത്വനാമം പറഞ്ഞു അനുഗ്രഹിക്കുമ്പോൾ 3. മ്ശീഹായുടെ അനുഗ്രഹത്തിനു് 3. ത്രിയേകദൈവത്തിന്റെ നാമം പറഞ്ഞു അനുഗ്രഹിക്കുമ്പോൾ 3.

വി. കുർബാനയുടെ ക്രമത്തിൽ കുറയ്ക്കേണ്ട വല്ല ഭാഗങ്ങളും ഉണ്ടോ എന്ന വി. പിതാക്കന്മാരാൽ ചിലർ ആലോചിക്കാതിരുന്നില്ല. എന്നാലും കുറയ്ക്കുവാൻ സാധിച്ചില്ല. ജനങ്ങളെ പിരിച്ചുവിടുന്ന "സമാധാനത്തോടെ പോകുവിൻ" എന്നതു മറ്റൊരുമില്ലെങ്കിൽ ആവശ്യമില്ലാ എന്നു ചിലർ പ്രസ്താവിച്ചിട്ടുണ്ടു്. ശുശ്രൂഷക്കാരൻ കൂടാതെ വി. കുർബാന അണക്കുവാൻ നിവൃത്തിയില്ലാത്തതിനാൽ അതിനും നിവൃത്തിയില്ലല്ലൊ.

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M 5286

# THE CHURCH WEEKLY




Printed and Published by N. M. Abraham B. A. at The Malayala Manorama Press Kottayam